# മുഖവുര

**ഗുരുസങ്കല്പം:** ലോകത്തിലെ അതിപ്രാചീനമായ എല്ലാ മതങ്ങളിലും സംസ്കാരങ്ങളിലും ഗുരുസങ്കല്പമുണ്ടെങ്കിലും ഭാരതത്തിലെപ്പോലെ ഗുരുവിനെ ഇത്രയധികം ആരാധിക്കുന്ന ഒരു ജനതയും സംസ്കാരവും വേറെയുണ്ടോ എന്നു സംശയമാണ്. പുരാണേതിഹാസങ്ങളിലും സ്മൃതികളിലും ഉപനിഷത്തുകളിലും വേദങ്ങളിലും ആഗമങ്ങളിലും നമുക്കിതിന്റെ വേരുകൾ കണ്ടെത്തുവാൻ സാധിക്കും.

**"ആചാര്യവാൻ പുരുഷോ വേദ"** – ഛാന്ദോഗ്യോപനിഷദ് (ആചാര്യനെ സ്വീകരിച്ചിട്ടുള്ളയാൾ സത്യത്തെ അറിയുന്നു); **"ആചാര്യാദ്ധ്യേവ വിദ്യാ വിദിതാ സാധിഷ്ഠം പ്രാപയതി ഇതി"** – ഛാന്ദോഗ്യോപനിഷത് 4.9.3. (ആചാര്യനിൽ നിന്നു അറിയപ്പെട്ട വിദ്യ സഫലയായിത്തീരുന്നു); **"തദ്വിജ്ഞാനാർത്ഥം സ ഗുരു– മേവാഭിഗച്ഛേത് സമിത്പാണിഃ ശ്രോത്രിയം ബ്രഹ്മനിഷ്ഠം"** – മുണ്ഡകോപനിഷദ് 1.2.12. (ജഗത്കാരണമായ ബ്രഹ്മത്തിനെ അറിയുവാനായി ഒരുവൻ യജ്ഞത്തിനാവശ്യമായ ചമതയും കൈയിലെടുത്ത് ശ്രോത്രിയനും ബ്രഹ്മനിഷ്ഠനുമായ ഗുരുവിനെ സമീപിക്കേണ്ടതാണ്)

ആദിശങ്കരാചാര്യർ വിവേകചൂഡാമണിയിൽ ഗുരുവിന്റെ മഹത്വത്തിനെക്കുറിച്ച് പറയുന്നതിങ്ങനെയാണ് –

**ദുർലഭം ത്രയമേവൈതദ് ദേവാനുഗ്രഹഹേതുകം**
**മനുഷ്യത്വം മുമുക്ഷുത്വം മഹാപുരുഷസംശ്രയഃ**

(മനുഷ്യജന്മം, മോക്ഷത്തിനുള്ള ഇച്ഛ, മഹാപുരുഷന്മാരുമായുള്ള സഹവാസം എന്നിവ മൂന്നും അത്യന്തം ദുർലഭമാണ്.

ഈശ്വരാനുഗ്രഹമൊന്നുകൊണ്ടുമാത്രമേ ഇവ മൂന്നും ലഭിക്കുക യുള്ളൂ).

**ഗുരുഗീത:** "ഗുരുക്കന്മാർ എത്രവിധം? ആരാണ് യഥാർത്ഥ ഗുരു? ഗുരുവിന്റെ മഹത്വമെന്ത്? കപടഗുരുക്കന്മാരെ എപ്രകാരം തിരിച്ചറിയുവാൻ കഴിയും? ഒരുവൻ എന്തിനാണ് ഗുരുവിനെ സ്വീകരിക്കേണ്ടത്?" ഒരു ശിഷ്യനു വേണ്ട ഗുണങ്ങളെന്തെല്ലാ മാണ്? എന്നിങ്ങനെ മോക്ഷം ഇച്ഛിക്കുന്ന ഒരാൾ അവശ്യം അറി ഞ്ഞിരിക്കേണ്ടതെല്ലാം വിശദമായി വിസ്തരിച്ചിരിച്ചിട്ടുള്ള ഒരു സ്തോത്രഗ്രന്ഥമാണ് ഗുരുഗീത. രാമായണവും, നാരായണീയ വും, സഹസ്രനാമസ്തോത്രവും പോലെ ഗുരുഗീതയും നിത്യ പാരായണത്തിനുപയോഗിക്കപ്പെടുന്ന ഒരു വിശിഷ്ടഗ്രന്ഥമാണ്. ഇതു നിത്യവും ജപിച്ചാലുണ്ടാകുന്ന ഗുണങ്ങളും ഈ സ്തോത്ര ത്തിൽത്തന്നെ വർണ്ണിച്ചിട്ടുണ്ട്.

**ഗുരുഗീത ഇബുക്ക്:** ഗുരുഗീത സ്കാന്ദപുരാണത്തിൽ അന്തർ ഭവിച്ചതാണെന്നാണ് വിശ്വാസം. എന്നാൽ സ്കാന്ദപുരാണത്തി ന്റെ ഇന്നു ലഭ്യമായ ഒരു പതിപ്പിലും ഇതു കാണപ്പെടുന്നുമില്ല. അതുകൊണ്ട് പണ്ടെങ്ങോ നഷ്ടപ്പെട്ടുപോയ ഒരു ഭാഗത്തിലട ങ്ങിയതായിരിക്കാം ഗുരുഗീത എന്ന് അനുമാനിക്കേണ്ടിയിരി ക്കുന്നു. ഇന്നു ഗുരുഗീതയുടെ അസംഖ്യം പാഠങ്ങൾ ലഭ്യമാണ്. അതിൽ മുഖ്യമായി രണ്ടാണുള്ളത്. ഒന്നാമത്, നൂറ്റിയെൺപതിൽ ച്ചിലാനം ശ്ലോകങ്ങളുള്ളതും മുംബയിലെ വജ്രേശ്വരിയിലെ ഗുരുദേവ് സിദ്ധപീഠത്തിൽനിന്ന് പ്രസിദ്ധീകരിച്ചിട്ടുള്ളതുമായ ഗുരുഗീതാപാഠമാണ്. രണ്ടാമത്തേത്, 350 ശ്ലോകങ്ങളുള്ളതും കുറച്ചുകൂടി പ്രാമാണികമെന്നു തോന്നിക്കുന്നതും വസിഷ്ഠഗുഹ യിലെ പുരുഷോത്തമാനന്ദസ്വാമികളുടെ ആശ്രമത്തിൽനിന്നും പ്രസിദ്ധീകരിച്ചതുമായ ഗുരുഗീതാപാഠമാണ്. ഈ പാഠം തന്നെ യാണ് കേരളത്തിൽ ഉദ്ദേശം നൂറുവർഷം മുമ്പു പ്രസിദ്ധീകൃത

മായ "പാരമേശ്വരി" വ്യാഖ്യാനത്തോടുകൂടിയ ഗുരുഗീതയിലും ഉപയോഗിച്ചിട്ടുള്ളത്. സാമ്പ്രദായികരീതിയിലുള്ള ആശ്രമങ്ങൾ അധികവും ഈ പാഠത്തിനെ അംഗീകരിക്കുന്നതുകൊണ്ട് പ്രസ്തുത ഇബുക്ക് തയ്യാറാക്കുവാനും ഗുരുഗീതയുടെ ഈ പാഠമാണ് ഉപയോഗിച്ചിട്ടുള്ളത്. വളരെ ലഭിതമായ "പാരമേശ്വരി" എന്ന വ്യാഖ്യാനസഹിതം പ്രസിദ്ധീകരിക്കുന്ന ഈ "ഗുരുഗീത മലയാളം ഇബുക്ക്" ഗുരുഭക്തന്മാരായ ഏവർക്കും അത്യന്തം പ്രയോജനപ്രദമാകുമെന്നു പ്രത്യാശിക്കുന്നു.

– **പ്രസാധകൻ**

# ഒന്നാം അദ്ധ്യായം

**അചിന്ത്യാവ്യക്തരൂപായ നിർഗ്ഗുണായ ഗുണാത്മനേ**
**സമസ്തജഗദാധാരമൂർത്തയേ ബ്രഹ്മണേ നമഃ** 1

ചിന്തിക്കത്തക്കതല്ലാത്ത അവ്യക്തരൂപമായും നിർഗ്ഗുണമായും സകലജഗത്തിനും ആധാരരൂപവുമായിരിക്കുന്ന ബ്രഹ്മവസ്തുവിനായി നമസ്കാരം.

**ഋഷയ ഊചുഃ –**
**സൂത! സൂത! മഹാപ്രാജ്ഞ! നിഗമാഗമപാരഗ!**
**ഗുരുസ്വരൂപമസ്മാകം ബ്രൂഹി സർവ്വമലാപഹം** 2

ഋഷികൾ പറഞ്ഞു: വേദാഗമങ്ങളുടെ കരയെ കടന്ന മഹാപ്രാജ്ഞനായ ഹേ സൂത! സർവ്വമലങ്ങളെയും നശിപ്പിക്കുന്ന ഗുരുസ്വരൂപത്തെ ഞങ്ങൾക്കായി പറഞ്ഞുതന്നാലും.

**യസ്യ ശ്രവണമാത്രേണ ദേഹി ദുഃഖാദ്വിമുച്യതെ**
**യേന മാർഗ്ഗേണ മുനയസ്സർവ്വജ്ഞത്വം പ്രപേദിരേ** 3

യാതൊന്നിന്റെ ശ്രവണമാത്രംകൊണ്ടുതന്നെ ദേഹി ദുഃഖത്തിൽ നിന്നും മോചിക്കപ്പെടുമോ യാതൊരു മാർഗ്ഗത്താൽ മുനികൾ സർവ്വജ്ഞത്ത്വം പ്രാപിച്ചുവോ,

**യത് പ്രാപ്യ ന പുനർയാതി നരഃ സംസാരബന്ധനാത്**
**തഥാവിധം പരം തത്ത്വം വക്തവ്യമധുനാ ത്വയാ** 4

യാതൊന്നിനെ പ്രാപിച്ചിട്ടു നരൻ സംസാരബന്ധത്തിൽ രണ്ടാമതും പ്രവേശിക്കുന്നില്ലയോ അപ്രകാരമുള്ള ശ്രേഷ്ഠതത്ത്വത്തെ അവിടുന്ന് ഇപ്പോൾ പറഞ്ഞുതന്നാലും.

**ഗുഹ്യാദ് ഗുഹ്യതമം സാരം ഗുരുഗീതാ വിശേഷതഃ**
**ത്വത്പ്രസാദാദ്യച്ഛ്രോതവ്യം തത് സർവ്വം ബ്രൂഹി സൂത നഃ** 5

രഹസ്യത്തിൽവച്ച് ഏറ്റവും രഹസ്യവും സാരവും വിശേഷവുമായ ഗുരുഗീത അങ്ങയുടെ പ്രസാദത്താൽ കേൾക്കത്തക്കതാകയാൽ അല്ലയോ മുനിശ്രേഷ്ഠനായ സൂത! അവയെല്ലാം ഞങ്ങൾക്കായി പറഞ്ഞു തന്നാലും.

**ഇതി സംപ്രാർത്ഥിതസ്സൂതോ മുനിസംഘൈർമ്മുഹുർമ്മുഹുഃ**
**കുതൂഹലേന മഹതാ പ്രോവാച മധുരം വചഃ** 6

ഇപ്രകാരം മുനിഗണങ്ങളാൽ പിന്നെയും പിന്നെയും വഴിയാകുംവണ്ണം പ്രാർത്ഥിച്ചു ചോദിച്ചതിനെ കേട്ടു സൂതൻ സന്തോഷത്തോടുകൂടി അവരെ (മുനിഗണങ്ങളെ) നോക്കി മധുരമായ വാക്കുകളെ അരുളിചെയ്തു.

**സൂത ഉവാച –**
**ശൃണുധ്വം മുനയസ്സർവ്വേ ശ്രദ്ധയാ പരയാ മുദാ**
**വദാമി ഭവരോഗഘ്നീം ഗീതാം മാതൃസ്വരൂപിണീം** 7

സൂതൻ പറഞ്ഞു:– അല്ലയോ മുനിഗണങ്ങളെ! ഭവരോഗത്തെ നശിപ്പിക്കുന്നതും മാതൃസ്വരൂപിണിയുമായ ഗീതയെ പറയുന്നുണ്ടു്. നിങ്ങൾ എല്ലാവരും അത്യന്തം ശ്രദ്ധയോടും ഏറ്റവും സന്തോഷത്തോടും കൂടി ഇതിനെ കേട്ടാലും.

**പുരാ കൈലാസശിഖരേ സിദ്ധഗന്ധർവ്വസേവിതേ**
**തത്ര കല്പലതാപുഷ്പമന്ദിരേƒത്യന്തസുന്ദരേ** 8

**വ്യാഘ്ര്യാജിനേ സമാസീനം ശുകാദിമുനിവന്ദിതം**
**ബോധയന്തം പരംതത്ത്വം മധ്യേ മുനിഗണം ക്വചിത്** 9

**പ്രണമ്രവദനാ ശശ്വന്നമസ്കുർവ്വന്തമാദരാത്**
**ദൃഷ്ട്വാ വിസ്മയമാപന്നാ പാർവ്വതീ പരിപൃച്ഛതി** 10

മുൻപു സിദ്ധഗന്ധർവ്വാദികളാൽ സേവിക്കപ്പെട്ടു കൈലാസ പർവ്വതത്തിൽ കല്പകവൃക്ഷങ്ങളെക്കൊണ്ടും ലതകളെക്കൊണ്ടും പുഷ്പങ്ങളെക്കൊണ്ടും രമണീയമായ നികുഞ്ജത്തിൽ; വ്യാഘ്ര ചർമ്മത്തിൽ എഴുന്നള്ളിയിരിക്കുന്നവനും ശുകാദിമുനിഗണങ്ങ ളാൽ വന്ദിക്കപ്പെടുന്നവനും പരമാത്മ തത്ത്വങ്ങളെ മുനിഗണ ങ്ങൾക്കു് ഉപദേശിക്കുന്നവനുമായ ശങ്കരനെ ഒരു സമയത്തിൽ; ഏറ്റവും നമ്രമുഖത്തോടുകൂടിയവളായി, അടിക്കടി ആദരവോടു കൂടി നമസ്കരിക്കുന്നവളായ പാർവ്വതി അദ്ദേഹത്തിനെ (ശങ്കരനെ) നോക്കി ഇപ്രകാരം ചോദിച്ചു.

**പാർവ്വത്യുവാച –**
**ഓം നമോ ദേവദേവേശ പരാത്പരജഗദ്ഗുരോ!**
**ത്വാം നമസ്കുർവ്വതേ ഭക്ത്യാ സുരാസുരനരാഃ സദാ** 11

പാർവ്വതി ചോദിച്ചു:– സുരാസുരാദികളാൽ എപ്പോഴും ഭക്തി യോടുകൂടി നമസ്കരിക്കപ്പെടുന്ന ഹേ പ്രണവസ്വരൂപനായ ദേവ ദേവേശ! ഹേ പരാത്പരനേ! ഹേ ജഗദ്ഗുരോ! അങ്ങേക്കു നമസ്കാരം.

**വിധിവിഷ്ണുമഹേന്ദ്രാദ്യൈർവ്വന്ദ്യഃ ഖലു സദാ ഭവാൻ**
**നമസ്കരോഷി കസ്മൈ ത്വം നമസ്കാരാശ്രയഃ കില** 12

ബ്രഹ്മാവിഷ്ണുമഹേന്ദ്രൻ മുതലായവർകളാൽ എപ്പോഴും നിശ്ചയ മായി ഭഗവാൻ വന്ദിക്കപ്പെടുന്നവനാകുന്നു; അപ്രകാരമുള്ള ഭഗവാൻ ആരായാണു നമസ്കരിക്കുന്നതു്? നമസ്കരിക്കത്തക്കവൻ അവിടുന്നല്ലാതെ മറ്റാരാണു് ഉള്ളതു്?

**ദൃഷ്ട്വൈതത്ക്കർമ്മവിപുലമാശ്ചര്യം പ്രതിഭാതി മേ**
**കിമേതന്നവിജാനേƒഹം കൃപയാ വദ മേ പ്രഭോ!** 13

അവിടുത്തെ ഈ ആചരണത്തെ കണ്ടിട്ടു് എനിക്കു് ഏറ്റവും ആശ്ചര്യം തോന്നുന്നു. ഇതു് എന്തു കാരണത്താലാണെന്നു ഞാൻ അറിയുന്നില്ല. പ്രഭോ! അതിനെ കൃപയോടുകൂടി എനിക്കു വേണ്ടി അരുളിച്ചെയ്താലും.

**ഭഗവൻ സർവ്വധർമ്മജ്ഞ! വ്രതാനാം വ്രതനായകം**
**ബ്രൂഹി മേ കൃപയാ ശംഭോ ഗുരുമാഹാത്മ്യമുത്തമം 14**

ഭഗവാനേ! സർവ്വധർമ്മങ്ങളെയും അറിഞ്ഞവനേ! ശംഭുവേ! വ്രതങ്ങൾക്കെല്ലാം നായകവും ഉത്തമവുമായ ഗുരുമാഹാത്മ്യത്തെ കൃപയോടുകൂടി എനിക്കായി പറഞ്ഞുതന്നാലും.

**കേന മാർഗ്ഗേണ ഭോ സ്വാമിൻ ദേഹീ ബ്രഹ്മമയോ ഭവേത്**
**തത് കൃപാം കുരു മേ സ്വാമിൻ നമാമി ചരണൗ തവ 15**

ഹേ സ്വാമിൻ! ദേഹിയായവൻ ഏതു പ്രകാരത്തിൽ ബ്രഹ്മമയമായി ഭവിക്കുമോ അതിനെ കൃപചെയ്തു എനിക്കു പറഞ്ഞു തരുന്നതിനായി അല്ലയോ സ്വാമി അങ്ങയുടെ ചരണങ്ങളിൽ ഞാൻ നമസ്കരിക്കുന്നു.

**ഇതി സംപ്രാർത്ഥിതഃ ശശ്വന്മഹാദേവോ മഹേശ്വരഃ**
**ആനന്ദഭരിതഃ സ്വാന്തേ പാർവ്വതീമിദമബ്രവീത് 16**

ഇപ്രകാരം കൂടെക്കൂടെ വഴിയാകും വണ്ണം പ്രാർത്ഥിച്ചു ചോദിക്കപ്പെട്ടപ്പോൾ ആനന്ദഭരിതനായിട്ടു പാർവ്വതിയോടു് ഇപ്രകാരം അരുളി ചെയ്തു.

**ശ്രീ മഹാദേവ ഉവാച –**
**ന വക്തവ്യമിദം ദേവി രഹസ്യാദിരഹസ്യകം**
**ന കസ്യാപി പുരാപ്രോക്തം ത്വത് ഭക്ത്യാർത്ഥം വദാമി തത് 17**

മഹാദേവൻ പറഞ്ഞു:– ഹേ ദേവി! രഹസ്യത്തിലും രഹസ്യമായ ഇതു പറയത്തക്കതല്ല. ഇതിനു മുൻപും യാതൊരുവർക്കും പറഞ്ഞുക്കൊടുത്തിട്ടുമില്ല. നിന്റെ ഭക്തിയെ കാണുകയാൽ നിനക്കായിക്കൊണ്ടു് ഇതിനെ പറയുന്നുണ്ടു്; കേൾക്ക.

**മമ രൂപാസി ദേവി ത്വമതസ്തത്കഥയാമി തേ**
**ലോകോപകാരകഃ പ്രന്നശ്നോ ന കേനാപി കൃതഃ പുരാ 18**

ഹേ ദേവി! നീ എന്റെ രൂപമായിത്തന്നെ ഇരിക്കുന്നതിനാൽ നിനക്കായിക്കൊണ്ടു് അതിനെ പറയാം. ലോകോപകാരകമായ ചോദ്യത്തെ നീ ചോദിച്ചു. ഇത് മുൻപ് ഒരുത്തരാലും ചോദിക്കപ്പെട്ടതുമല്ല.

**യസ്യ ദേവേ പരാഭക്തിർയ്യഥാ ദേവേ തഥാ ഗുരൗ**
**തസ്യൈതേ കഥിതാ ഹ്യർത്ഥാഃ പ്രകാശന്തേ മഹാത്മനഃ 19**

യാവനൊരുവനു ദേവനിൽ ശ്രേഷ്ഠമായ ഭക്തിയിരിക്കുന്നുവോ; ദേവനിലുള്ളതുപോലെ ഗുരുവിലും ഭക്തിയിരിക്കുന്നുവോ ആ മഹാത്മാവിനു് ഈ പറയപ്പെട്ട അർത്ഥങ്ങൾ പ്രകാശിക്കും.

**യോ ഗുരുസ്സ ശിവഃ പ്രോക്തോ യഃ ശിവഃ സ ഗുരുസ്മൃതഃ**
**വികല്പം യസ്യ കുർവ്വീത സ നരോ ഗുരുതല്പഗഃ 20**

ഗുരു യാതൊരുവനോ അവനാണു ശിവനാകുന്നതു്, യാതൊരു വൻ ശിവനോ അവനെയാണു ഗുരുവെന്നു വിചാരിക്കേണ്ടതു്. ശിവൻ വേറെയെന്നും ഗുരു വേറെയെന്നും വികല്പമായി യാതൊരുവൻ വിചാരിക്കുന്നുവോ ആ മനുഷ്യൻ ഗുരുവിന്റെ പത്നിയെ പരിഗ്രഹിച്ചവനെപോലെ അതിപാപിയാകുന്നു.

**ദുർല്ലഭം ത്രിഷു ലോകേഷു തഛൃണുഷ്വ വദാമ്യഹം**
**ഗുരുർബ്രഹ്മ വിനാ നാന്യഃ സത്യം സത്യം വരാനനേ! 21**

ശ്രേഷ്ഠവും സുന്ദരവുമായ മുഖത്തോടുകൂടിയ പാർവ്വതീ! മൂന്നു ലോകങ്ങളിലും ലഭിക്കാൻ സാധിക്കാത്തതു യാതൊന്നോ അതിനെ പറയുന്നുണ്ട്; കേൾക്കുക. 'ഗുരുബ്രഹ്മ'മല്ലാതെ സത്യമായും സത്യമായും അന്യമില്ല!

**വേദശാസ്ത്രപുരാണാനി ചേതിഹാസാദികാനി ച**
**മന്ത്രയന്ത്രാദിവിദ്യാശ്ച മോഹനോച്ചാടനാദികം** 22

**ശൈവശാക്താഗമാദീനീത്യന്യേ ച ബഹവോ മതാഃ**
**അപഭ്രംശാഃ സമസ്താനാം ജീവാനാം ഭ്രാന്തചേതസാം** 23

വേദശാസ്ത്രപുരാണങ്ങളും ഇതിഹാസം മുതലായവകളും മന്ത്രയന്ത്രാദിവിദ്യകളും മോഹനം ഉച്ചാടനം മുതലായവയും ശൈവം, ശാക്തം, ആഗമാദികളും മറ്റു സാംഖ്യാദി മതങ്ങളും ഭ്രാന്തചിത്തന്മാരായ സകലജീവരാശികളെ വഴിതെറ്റിക്കുന്നവയാകുന്നു.

**ജപസ്തപോവ്രതം തീർത്ഥം യജ്ഞോ ദാനം തഥൈവ ച**
**ഗുരുതത്ത്വമവിജ്ഞായ സർവ്വം വ്യർത്ഥം ഭവേത് പ്രിയേ!** 24

ഹേ പ്രിയേ! ഗുരുതത്ത്വത്തെ അറിയാതെ ജപം, തപസ്സ്, വ്രതം, തീർത്ഥം, യാഗം അതുപോലെ ദാനം മുതലായവകളെ ചെയ്യുന്നതും വ്യർത്ഥമായിട്ടേ ഭവിക്കുകയുള്ളൂ.

**ഗുരുബുദ്ധ്യാത്മനോ നാന്യത് സത്യം സത്യം വരാനനേ!**
**തല്ലാഭാർത്ഥം പ്രയത്നസ്തു കർത്തവ്യശ്ച മനീഷിഭിഃ** 25

ഹേ വരാനനേ! ഗുരുജ്ഞാനത്തെകൂടാതെ ആത്മാവിനെ അറിയുന്നതിനു വേറെ മാർഗ്ഗമില്ലെന്നുള്ളതു സത്യമായിട്ടും സത്യം തന്നെ. അതിനെ (ഗുരുലാഭത്തെ) ലഭിക്കുന്നതിനായിട്ടാണു വിവേകികളായുള്ളവർ പ്രയത്നം ചെയ്യേണ്ടത്.

**ഗൂഢവിദ്യാ ജഗന്മായാ ദേഹശ്ചാജ്ഞാനസംഭവം**
**വിജ്ഞാനം യത് പ്രസാദേന ഗുരുശബ്ദേന കഥ്യതേ** 26

ഗൂഢമായ (രഹസ്യമായ) അവിദ്യയാകുന്ന ജഗന്മായയാൽ ഈ ശരീരം അജ്ഞാനസംഭവമായി ഭവിച്ചിരിക്കുന്നു. എന്നാൽ യാതൊന്നിന്റെ കൃപയാൽ വിജ്ഞാനം ഉണ്ടാകുന്നുവോ അതു ഗുരു ശബ്ദത്താൽ പറയപ്പെടുന്നു.

**യദംഘ്രികമലദ്വന്ദം ദ്വന്ദതാപനിവാരകം**
**താരകം ഭവസിന്ധോശ്ച തം ഗുരും പ്രണമാമ്യഹം** 27

യാതൊരുവന്റെ രണ്ടു പാദകമലങ്ങളും ദ്വന്ദ(സുഖദുഃഖാദി രണ്ടുവക) താപങ്ങളെയും നീക്കുന്നതായും ഭവ(ജനന) സാഗരത്തെ കടത്തുന്നവയായും ഇരിക്കുന്നുവോ ആ ഗുരുവിനെ ഞാൻ നമസ്കരിക്കുന്നു.

**ദേഹീ ബ്രഹ്മ ഭവേദ്യസ്മാത് ത്വത്കൃപാർത്ഥം വദാമി തത്**
**സർവ്വപാപവിശുദ്ധാത്മാ ശ്രീഗുരോഃ പാദസേവനാത്** 28

ശ്രീ ഗുരുവിന്റെ പാദസേവയാകുന്ന യാതൊന്നിനാൽ ദേഹി സർവ്വ പാപങ്ങളിൽനിന്നും മോചിച്ചു വിശുദ്ധാത്മായി ബ്രഹ്മമയമായി ഭവിക്കുന്നുവോ അതിനെ നിന്റെ സന്തോഷത്തിനുവേണ്ടി നിനക്കായി പറയുന്നു.

**സർവ്വതീർത്ഥാവഗാഹസ്യ സംപ്രാപ്നോതി ഫലം നരഃ**
**ഗുരോഃ പാദോദകം പീത്വാ ശേഷം ശിരസി ധാരയൻ** 29

ഗുരുവിന്റെ പാദോദകത്തെ കുടിച്ചതിനു ശേഷമുള്ളതിനെ ശിരസ്സിൽ പ്രോക്ഷിക്കുന്നതായാൽ ആ നരന് സർവ്വതീർത്ഥങ്ങളിലും സ്നാനം ചെയ്തതിനാലുണ്ടാകുന്ന ഫലത്തെ സിദ്ധിക്കുന്നതാണ്.

**ശോഷണം പാപപങ്കസ്യ ദീപനം ജ്ഞാനതേജസഃ**
**ഗുരോഃ പാദോദകം സമ്യക് സംസാരാർണ്ണവതാരകം** 30

ഗുരു പാദോദകം പാപപങ്കത്തെ നശിപ്പിക്കുന്നതും ജ്ഞാന തേജസ്സിനെ ഉജ്ജ്വലിപ്പിക്കുന്നതും സംസാരസമുദ്രത്തെ വഴി യാകും വണ്ണം കടത്തുന്നതുമാകുന്നു.

**അജ്ഞാനമൂലഹരണം ജന്മകർമ്മനിവാരകം**
**ജ്ഞാനവൈരാഗ്യസിദ്ധ്യർത്ഥം ഗുരുപാദോദകം പിബേത് 31**

അജ്ഞാനമാകുന്ന മൂലകാരണത്തെ നശിപ്പിക്കുന്നതും ജനന ത്തിനു ഹേതുവായ കർമ്മത്തെ ഒഴിക്കുന്നതുമായ ഗുരുപാദ തീർത്ഥത്തെ ജ്ഞാനവും വൈരാഗ്യസിദ്ധിയും ഉണ്ടാകുന്നതിനു വേണ്ടി പാനം ചെയ്താലും.

**ഗുരുപാദോദകം പാനം ഗുരോരുച്ഛിഷ്ടഭോജനം**
**ഗുരുമൂർത്തേഃ സദാ ധ്യാനം ഗുരോർനാമ്നഃ സദാ ജപഃ 32**

ഗുരു പാദോദകം (തീർത്ഥത്തെ) കുടിക്കുകയും ഗുരൂച്ഛിഷ്ടത്തെ ഭുജിക്കുകയും ഗുരുസ്വരൂപത്തെ എപ്പോഴും ധ്യാനിക്കുകയും ഗുരുവിന്റെ തിരുനാമത്തെ എപ്പോഴും ജപിക്കുകയും ചെയ്യണം.

**സ്വദേശികസ്യൈവ ച നാമകീർത്തനം**
**ഭവേദനന്തസ്യ ശിവസ്യ കീർത്തനം**
**സ്വദേശികസ്യൈവ ച നാമചിന്തനം**
**ഭവേദനന്തസ്യ ശിവസ്യ ചിന്തനം 33**

തന്റെ ദേശികനാമത്തെ കീർത്തിക്കുന്നത് അനന്ത(അവസാനമി ല്ലാത്തവ)നാകിയ ശിവന്റെ കീർത്തനമായും അതുപോലെ തന്റെ ദേശികനാമത്തെ ചിന്തിക്കുന്നത് അനന്തനായ ശിവനെ ചിന്തി ക്കുന്നതായും ഭവിക്കുന്നു.

**യത് പാദരേണുർവൈ നിത്യം കോപി സംസാരവാരിധൗ**
**സേതുബന്ധായതേ നാഥം ദേശികം തമുപാസ്മഹേ. 34**

യാതൊരുവന്റെ പാദധൂളി സംസാരസമുദ്രത്തെ കടക്കുന്ന തിനുള്ള ചിറ[1]യായിത്തീരുന്നുവോ അങ്ങനെയുള്ള ഗുരുനാഥനെ നിത്യവും ഉപാസിക്കുന്നു.

**യദനുഗ്രഹമാത്രേണ ശോകമോഹൗ വിനശ്യതഃ**
**തസ്മൈ ശ്രീദേശികേന്ദ്രായ നമോസ്തു പരമാത്മനേ** 35

യാതൊരുവന്റെ അനുഗ്രഹമാത്രത്താൽ ശോകമോഹങ്ങൾ നശി ക്കുന്നുവോ ആ ശ്രീദേശികേന്ദ്രനായ (ഗുരുവായ) പരമാത്മാ വിനായി നമസ്കാരം.

**യസ്മാദ് അനുഗ്രഹം ലബ്ധ്വാ മഹദജ്ഞാനമുത്സൃജേത്**
**തസ്മൈ ശ്രീദേശികേന്ദ്രായ നമശ്ചാഭീഷ്ടസിദ്ധയേ** 36

യാതൊരുവന്റെ അനുഗ്രഹത്തെ ലഭിച്ചിട്ടു മഹത്താകിയ അജ്ഞാനം നീക്കപ്പെടുന്നുവോ ആ ശ്രീദേശികേന്ദ്രനായി ക്കൊണ്ടു് അഭീഷ്ടസിദ്ധിക്കുവേണ്ടി നമസ്കാരം.

**കാശീക്ഷേത്രം നിവാസശ്ച ജാഹ്നവീ ചരണോദകം**
**ഗുരുർവിശ്വേശ്വരഃ സാക്ഷാത് താരകം ബ്രഹ്മനിശ്ചയഃ** 37

ഗുരുവിന്റെ വാസസ്ഥലം കാശീക്ഷേത്രവും അദ്ദേഹത്തിന്റെ ചരണോദകം ഗംഗയും നിശ്ചയമായും ഗുരുവകുന്നതു സാക്ഷാത് വിശ്വേശ്വരനാകുന്ന താരകബ്രഹ്മവുമാകുന്നു.

**ഗുരുസേവാ ഗയാ പ്രോക്താ ദേഹഃ സ്യാദക്ഷയോ വടഃ**
**തത്പാദം വിഷ്ണുപാദംസ്യാത്തത്ര ദത്തമനസ്തതം** 38

ഗുരുസേവ (ശുശ്രൂഷ) ഗയയ്ക്കു തുല്യവും ഗുരുവിന്റെ ദേഹ മാകുന്നതു് അവിടെയുള്ള അക്ഷയവടവൃക്ഷവും പാദമാകുന്നതു്

[1] സേതു – ചിറ, പാലം

അവിടെയുള്ള വിഷ്ണുപാദവും ഗുരുവിനു കൊടുക്കപ്പെട്ട മനസ്സ് വ്യാപകനിലയായുള്ളതുമാകുന്നു.

**ഗുരുമൂർത്തിം സ്മരേന്നിത്യം ഗുരോർന്നാമ സദാ ജപേത്**
**ഗുരോരാജ്ഞാം പ്രകുർവ്വീത ഗുരോരന്യന്ന ഭാവയേത്** 39

ഗുരുസ്വരൂപത്തെ നിത്യവും സ്മരിക്കേണ്ടതും ഗുരുനാമത്തെ എപ്പോഴും ജപിക്കേണ്ടതും ഗുരുവിന്റെ കല്പനയനുസരിച്ചു പ്രവർത്തിക്കേണ്ടതുമാകുന്നു. ഗുരുവിങ്കൽ അന്യമായി യാതൊന്നുംതന്നെ ഭാവിച്ചുകൂടാത്തതുമാകുന്നു.

**ഗുരുവക്ത്രേ സ്ഥിതം ബ്രഹ്മ പ്രാപ്യതേ തത് പ്രസാദതഃ**
**ഗുരോർധ്യാനം സദാ കുര്യാത് പുരുഷം സ്വൈരിണീ യഥാ** 40

ഗുരുമുഖത്തിൽ ഇരിക്കുന്നതായ ബ്രഹ്മത്തെ ഗുരുവിന്റെ പ്രസാദ ത്താൽ പ്രാപിക്കുന്നതാകുന്നു. പരപുരുഷനെ ധ്യാനിച്ചുകൊണ്ടി രിക്കുന്ന വ്യഭിചാരിസ്ത്രീയെപോലെ എപ്പോഴും ഗുരുവിനെ ത്തന്നെ ധ്യാനിക്കേണ്ടതാകുന്നു.

**സ്വാശ്രമഞ്ച സ്വജാതിം ച സ്വകീർത്തിം പുഷ്ടിവർദ്ധനം**
**ഏതത്സർവ്വം പരിത്യജ്യ ഗുരുമേവ സമാശ്രയേത്.** 41

തന്റെ (ബ്രഹ്മചര്യാദി) ആശ്രമവും തന്റെ (ബ്രാഹ്മണാദി) ജാതി യും തന്റെ കീർത്തിയും പുഷ്ടിയും വർദ്ധനാദി ഇവയെല്ലാറ്റി നെയും പരിത്യാഗം ചെയ്തു ശ്രീഗുരുവിനെത്തന്നെ വഴിയാകും വണ്ണം ആശ്രയിച്ചാലും.

**അനന്യാശ്ചിന്തയന്തോ യേ സുലഭം പരമം സുഖം**
**തസ്മാത് സർവ്വപ്രയത്നേന ഗുരോരാരാധനം കുരു.** 42

ഗുരുവിനെ അനന്യമായി ചിന്തിക്കുന്നവർക്കു പ്രയാസം കൂടാതെ പരമാനന്ദസുഖത്തെ ലഭിക്കുന്നതാകുന്നു. ആകയാൽ സർവ്വ വിധമായ പ്രയത്നത്തോടും കൂടി ഗുരുവിനെ ആരാധിക്കണം.

**ഗുരുവക്ത്രേ സ്ഥിതാവിദ്യാ ഗുരുഭക്ത്യാ ച ലഭ്യതേ**
**ത്രൈലോക്യേ സ്ഫുടവക്താരോ ദേവർഷിപിതൃമാനവാഃ** 43

ഗുരുമുഖത്തിലിരിക്കുന്നതായ വിദ്യ (ബ്രഹ്മവിദ്യ) ഗുരുവിങ്കലുള്ള ഭക്തിയാൽ ലഭിക്കപ്പെടുന്നു. മൂന്നുലോകങ്ങളിലുമുള്ള ദേവർഷി കൾ, പിതൃക്കൾ, മനുഷ്യർ മുതലായവരും ഇതിനെപ്പറ്റി നല്ലതു പോലെ പറയുന്നവരാകുന്നു.

**ഗുകാരാശ്ചാന്ധകാരോ ഹി രുകാരസ്തേജ ഉച്യതേ**
**അജ്ഞാനഗ്രാസകം ബ്രഹ്മ ഗുരുരേവ ന സംശയഃ** 44

'ഗു'കാരം അന്ധകാരം എന്നും 'രു'കാരം തേജസ്സെന്നും പറയ പ്പെടുന്നു. അങ്ങനെയുള്ള അന്ധകാരത്തെ വിഴുങ്ങുന്ന ബ്രഹ്മമാ കുന്നു ഗുരു എന്നുള്ളതിനു സംശയമില്ല.

**ഗുകാരശ്ചാന്ധകാരസ്തു രുകാരസ്തന്നിരോധകൃത്**
**അന്ധകാരവിനാശിത്വാത് ഗുരുരിത്യഭിധീയതേ** 45

'ഗു'കാരം ഇരുളും 'രു'കാരം അതിനെ തടുക്കുന്നതുമാകുന്നു. അന്ധകാരമാകുന്ന ഇരുളിനെ നിരോധിപ്പതായിരിക്കുന്നതിനാൽ ഗുരു എന്നു പറയപ്പെടുന്നു.

**ഗുകാരശ്ച ഗുണാതീതോ രൂപാതീതോ രുകാരകഃ**
**ഗുണരൂപവിഹീനത്ത്വാത് ഗുരുരിത്യഭിധീയതേ** 46

'ഗു'കാരം എന്നതു ഗുണാധീതവും 'രു'കാരം രൂപാതീതവും ആകുന്നു. ഗുണരൂപങ്ങളില്ലാതിരിക്കുന്ന കാരണത്താൽ ഗുരു എന്നു പറയപ്പെടുന്നു.

**ഗുകാരഃ പ്രഥമോ വർണ്ണോ മായാദിഗുണഭാസകഃ**
**രുകാരോസ്തി പരം ബ്രഹ്മ മായാഭ്രാന്തിവിമോചകം** 47

'ഗു'കാരമാകുന്ന ആദ്യക്ഷരം മായാദി ഗുണങ്ങളെ പ്രകാശിക്കുന്നതും 'രു'കാരം എന്ന രണ്ടാമത്തെ അക്ഷരം മായാഭ്രാന്തി (മയക്കം)യെ നശിപ്പിക്കുന്ന പരബ്രഹ്മവുമാകുന്നു.

**ഏവം ഗുരുപദം ശ്രേഷ്ഠം ദേവാനാമപി ദുർല്ലഭം**
**ആഹാഹൂഹൂഗണൈശ്ചവ ഗന്ധർവ്വാദ്യൈശ്ച പൂജിതം** 48

ഇപ്രകാരം ദേവകൾക്കുപോലും ദുർല്ലഭമായിരിക്കുന്ന ഗുരുപദം ശ്രേഷ്ഠമായിട്ടുള്ളതാകുന്നു. ഹാഹാഹൂഹൂ തുടങ്ങിയ ഗന്ധർവ്വ ഗണങ്ങളാൽപോലും പൂജിക്കപ്പെട്ടതുമാകുന്നു.

**ധ്രുവം തേഷാഞ്ച സർവ്വേഷാം നാസ്തി തത്ത്വം ഗുരോഃ പരം**
**ഗുരോരാരാധനം കാര്യം സ്വജീവത്വം നിവേദയേത്** 49

അതിനെ എല്ലാറ്റിനെക്കാളും ഗുരുവിൽ പരമമായ തത്ത്വം വേറെയാതൊന്നും ഇല്ലാത്തതിനാൽ നിശ്ചയമായും ഗുരുവിനെ ആരാധന ചെയ്കയും തന്റെ ജീവനെയും (എല്ലാറ്റിനെയും) നിവേദിക്കേണ്ടതാകുന്നു.

**ആസനം ശയനം വസ്ത്രം വാഹനം ഭൂഷണാദികം**
**സാധകേന പ്രദാതവ്യം ഗുരുസന്തോഷകാരണം** 50

സാധകൻ ഗുരുപ്രീതിക്കു കാരണമായ ആസനം, ശയനം, (മെത്തയോ, പടുക്കയോ) വസ്ത്രം, വാഹനം, ഭൂഷണം മുതലായവയെ പ്രദാനം ചെയ്യേണ്ടതാകുന്നു.

**കർമ്മണാ മനസാ വാചാ സർവ്വദാരാധയേത് ഗുരും**
**ദീർഘദണ്ഡം നമസ്കൃത്യ നിർലജ്ജോ ഗുരുസന്നിധൗ** 51

ഗുരുസന്നിധിയിൽ ലജ്ജയില്ലാത്തവനായി ദീർഘദണ്ഡ(നീണ്ടു നിവർന്നു)ത്തെപ്പോലെ ഭൂമിയിൽ വീണു നമസ്കരിച്ച്, കർമ്മ ത്താലും കായത്താലും മനസ്സിനാലും വാക്കിനാലും ഗുരുവിനെ എപ്പോഴും ആരാധിക്കേണ്ടതാണ്.

**ശരീരമിന്ദ്രിയം പ്രാണമർത്ഥസ്വജനബാന്ധവാൻ**
**ആത്മദാരാദികം സർവ്വം സദ്ഗുരുഭ്യോ നിവേദയേത്** 52

ശരീരത്തെയും ഇന്ദ്രിയത്തെയും പ്രാണനെയും അർത്ഥത്തെയും തങ്ങളുടെ ബന്ധുക്കളെയും പ്രാണദാരാദി സർവ്വത്തെയും സദ്ഗുരുവിനായി നിവേദിക്കണം.

**ഗുരുരേകോ ജഗത്സർവ്വം ബ്രഹ്മവിഷ്ണുശിവാത്മകം**
**ഗുരോഃ പരതരം നാസ്തി തസ്മാത് സംപൂജയേത് ഗുരും** 53

ബ്രഹ്മവിഷ്ണുശിവാത്മകമായ ഒരേ ഗുരു ഈ ജഗത്തു മുഴുവനും വ്യപിച്ചിരിക്കുന്നു. ഗുരുവിനെകൂടാതെ ഉപരിയായ തത്ത്വം യാതൊന്നുമില്ല. ആകയാൽ ഗുരുവിനെ നല്ലതുപോലെ പൂജിക്കേ ണ്ടതാകുന്നു.

**സർവ്വശ്രുതിശിരോരത്നവിരാജിതപദാംബുജം**
**വേദാന്താർത്ഥപ്രവക്താരം തസ്മാത് സംപൂജയേത് ഗുരും** 54

സർവ്വവേദങ്ങൾക്കും ശിരോരത്നമായി വിളങ്ങുന്ന പാദപത്മങ്ങ ളോടുകൂടിയവനായും വേദാന്താർത്ഥങ്ങളെ എടുത്തു നല്ലതു പോലെ പറഞ്ഞുതരുന്നവനുമായിരിക്കുന്ന ഗുരുവിനെ വഴി യാകുംവണ്ണം പൂജിച്ചാലും.

**യസ്യ സ്മരണമാത്രേണ ജ്ഞാനമുത്പദ്യതേ സ്വയം**
**സ ഏവ സർവ്വസംപത്തിഃ തസ്മാത് സംപൂജയേത് ഗുരും** 55

യാതൊരുവന്റെ സ്മരണകൊണ്ടു സ്വയമേവ ജ്ഞാനമുണ്ടാകുമോ സർവ്വ സമ്പത്തുകളും അവൻതന്നെയാകുന്നു. ആകയാൽ ഇപ്രകാരമുള്ള ഗുരുവിനെ വഴിയാകും വണ്ണം പൂജിക്കണം.

**കൃമികോടിഭിരാവൃഷ്ടം ദുർഗന്ധമലമൂത്രകം**
**ശ്ലേഷ്മരക്തത്വചാമാംസൈർന്നദ്ധം ചൈതദ്വരാനനേ! 56**

ഹേ പാർവ്വതീ! ഈ ശരീരം അനേകം കോടി കൃമികൾക്ക് ഇരിപ്പിടവും ദുർഗന്ധമുള്ള മലമൂത്രാദികളാൽ നിറയപ്പെട്ടതുമാകുന്നു. കഫം, രക്തം, മാംസം, ത്വക്ക് എന്നിവയാൽ നിർമ്മിക്കപ്പെട്ടതുമാകുന്നു.

**സംസാരവൃക്ഷമാരൂഢാഃ പതന്തി നരകാർണ്ണവേ**
**യസ്താനുദ്ധരതേ സർവ്വാൻ തസ്മൈ ശ്രീഗുരവേ നമഃ 57**

സംസാരവൃക്ഷത്തിൽ കയറിയിരിക്കുന്ന സർവ്വരും നരകമാകുന്ന സമുദ്രത്തിൽ വീഴുന്നു. അങ്ങനെയുള്ളവരെ എല്ലാവരെയും യാതൊരുവൻ കര കേറ്റുന്നുവോ അങ്ങനെയുള്ള ശ്രീഗുരുവിനായി നമസ്കരിക്കുന്നു.

**ഗുരുർബ്രഹ്മാ ഗുരുർവിഷ്ണുർ ഗുരുർദ്ദേവോ മഹേശ്വരഃ**
**ഗുരുരേവ പരം ബ്രഹ്മ തസ്മൈ ശ്രീഗുരവേ നമഃ 58**

ഗുരുവാകുന്നു ബ്രഹ്മാവ്. ഗുരുവാകുന്നു ശിവൻ. മഹേശ്വരനെന്ന ദേവനും ഗുരുവാകുന്നു. ഗുരു ഇപ്രകാരം ഏകമായ പരബ്രഹ്മമാകുന്നു. ആകയാൽ അങ്ങനെയുള്ള ശ്രീഗുരുവിനായി നമസ്കരിക്കുന്നു.

**അജ്ഞാനതിമിരാന്ധസ്യ ജ്ഞാനാഞ്ജനശലാകയാ**
**ചക്ഷുരുന്മീലിതം യേന തസ്മൈ ശ്രീഗുരവേ നമഃ 59**

അജ്ഞാനമാകുന്ന തിമിരരോഗത്താൽ കണ്ണുകാണാതുള്ളവനു ജ്ഞാനമാകുന്ന അഞ്ജനത്തെ എഴുതിയിട്ടു യാതൊരുവനാൽ കണ്ണുകളെ തെളിയിക്കപ്പെട്ടുവോ അങ്ങനെയുള്ള ശ്രീഗുരുവിനായി നമസ്കരിക്കുന്നു.

**അഖണ്ഡമണ്ഡലാകാരം വ്യാപ്തം യേന ചരാചരം**
**തത് പദം ദർശിതം യേന തസ്മൈ ശ്രീഗുരവേ നമഃ** 60

അഖണ്ഡമണ്ഡലാകാരമായ ചരാചരങ്ങൾ യാതൊന്നിനാൽ വ്യാപിക്കപ്പെട്ടിരിക്കുന്നുവോ ആ പദം യാതൊരുവനാൽ കാണിക്കപ്പെട്ടുവോ അങ്ങനെയുള്ള ശ്രീഗുരുവിനായി നമസ്കരിക്കുന്നു.

**സ്ഥാവരം ജംഗമം വ്യാപ്തം യത് കിഞ്ചിത് സചരാചരം**
**ത്വം പദം ദർശിതം യേന തസ്മൈ ശ്രീഗുരവേ നമഃ** 61

സ്ഥാവരജംഗമങ്ങളായ ഈ ചരാചരം യാതൊന്നിനാൽ അല്പമെങ്കിലും വ്യാപിച്ചിരിക്കുന്നുവോ ആ ത്വം പദം യാതൊരുവനാൽ കാണിക്കപ്പെട്ടുവോ ആ ശ്രീഗുരുവിനായി നമസ്കരിക്കുന്നു.

**ചിന്മയം വ്യാപി യത് സർവ്വം ത്രൈലോക്യം സചരാചരം**
**അസിത്വം ദർശിതം യേന തസ്മൈ ശ്രീ ഗുരവേ നമഃ** 62

ചരാചരത്തോടുകൂടിയ മൂന്നുലോകങ്ങളും സർവ്വവും ചിന്മയത്തിനാൽ വ്യാപിക്കപ്പെട്ടുമിരിക്കുന്ന അസി പദത്തിനെ യാതൊരുവനാൽ കാണിക്കപ്പെടുന്നുവോ ആ ശ്രീഗുരുവിനായി നമസ്കരിക്കുന്നു.

**നിമിഷാന്നിമിഷാർദ്ധാദ്വാ യദ്വാക്യാദ്വൈ വിമുച്യതേ**
**സ്വാത്മാനം ശിവമാലോക്യ തസ്മൈ ശ്രീ ഗുരവേ നമഃ** 63

യാതൊരുവരുടെ വാക്യത്തി(ഉപദേശത്തി)നാൽ ഒരു നിമിഷ മോ നിമിഷാർദ്ധസമയമോ തന്റെ ആത്മാവായ ശിവത്തിനെ (മംഗലസ്വരൂപത്തിനെ) പ്രകാശിപ്പിച്ചു യാതൊരു(പുരുഷൻ)വൻ വിമുക്തനാകുന്നുവോ; ആ ഗുരവിനായി നമസ്കരിക്കുന്നു.

**ചൈതന്യം ശാശ്വതം ശാന്തം വ്യോമാതീതം നിരഞ്ജനം**
**നാദബിന്ദുകലാതീതം തസ്മൈ ശ്രീഗുരവേ നമഃ** 64

ചൈതന്യമായും ശാശ്വതമായും ശാന്തമായും ആകാശത്തിനെക്കാൾ അതീത(കടന്നതും)വും നിരഞ്ജനവും നാദബിന്ദുകലകളെ കടന്നതുമായ ആ ശ്രീഗുരുവിനായി നമസ്കരിക്കുന്നു.

**നിർഗ്ഗുണം നിർമ്മലം ശാന്തം ജംഗമം സ്ഥിരമേവ ച**
**വ്യപ്തം യേന ജഗത് സർവ്വം തസ്മൈ ശ്രീഗുരവേ നമഃ** 65

യാതൊന്നിനാൽ (യതൊരു ബ്രഹ്മത്തിനാൽ) സ്ഥാവരജംഗമങ്ങളായ ആ ജഗത്തെല്ലാം വ്യാപിക്കപ്പെട്ടിരിക്കുന്നുവോ; അതു നിർഗ്ഗുണവും നിർമ്മലവും ശാന്തവുമായ ബ്രഹ്മമാകുന്നു. അങ്ങനെയിരിക്കുന്ന ബ്രഹ്മസ്വരൂപമായ ശ്രീഗുരുവിനായി നമസ്കരിക്കുന്നു.

**സ പിതാ സ ച മേ മാതാ സ ബന്ധുഃ സ ച ദേവതാ**
**സംസാരമോഹനാശായ തസ്മൈ ശ്രീഗുരവേ നമഃ** 66

അവൻ തന്നെ പിതാവു്, എന്റെ മാതാവും അവൻതന്നെ, അവൻതന്നെ ബന്ധു, ദേവത (ദൈവം)യും അവൻ തന്നെ; സംസാരമോഹത്തെ നശിപ്പിക്കുന്ന ആ ശ്രീഗുരുവിനായി നമസ്കരിക്കുന്നു.

**യത് സത്വേന ജഗത് സത്യം യത് പ്രകാശേന ഭാതി തത്**
**യദാനന്ദേന നന്ദന്തി തസ്മൈ ശ്രീ ഗുരവേ നമഃ** 67

യാതൊന്നിനാൽ ജഗത്തു സത്യമായിരിക്കുന്നുവോ; യാതൊരു പ്രകാശത്താൽ ഇതു് (ജഗത്തു്) പ്രകാശിക്കുന്നുവോ യാതൊരു ആനന്ദത്താൽ എല്ലാം ആനന്ദിക്കപ്പെടുന്നുവോ അങ്ങനെയുള്ള ശ്രീഗുരുവിനായി നമസ്കരിക്കുന്നു.

**യസ്മിൻ സ്ഥിതമിദം സർവ്വം ഭാതി യത് ഭാനരൂപതഃ**
**യത് പ്രീത്യാ പ്രിയപുത്രാപി തസ്മൈ ശ്രീഗുരവേ നമഃ** 68

യാതൊന്നുകൊണ്ടു് ഈ ജഗത്തെല്ലാം നിലനിൽക്കുന്നുവോ യാതൊന്നിന്റെ പ്രകാശരൂപത്താൽ ഇവയെല്ലാം പ്രകാശിക്കപ്പെടുന്നുവോ യാതൊന്നിന്റെ പ്രിയത്താൽ ഭാര്യാ പുത്രൻ മുതലായവർ ഇഷ്ടമുള്ളവരായിരിക്കുന്നുവോ അങ്ങനെയുള്ള ശ്രീഗുരുവിനായി നമസ്കരിക്കുന്നു.

**യേനേദം ദർശിതം തത്ത്വം ചിത്തചൈതന്യാദികം തഥാ**
**ജാഗ്രത്സ്വപ്നസുഷുപ്ത്യാദി തസ്മൈ ശ്രീഗുരവേ നമഃ** 69

യാതൊരുവനാൽ ഈ ചിത്തവും സങ്കല്പവികല്പം മുതലായ കായതത്ത്വങ്ങളും; അപ്രകാരം ജാഗ്രം, സ്വപ്നം, സുഷുപ്തി മുതലായവയും കാണിക്കപ്പെടുന്നുവോ ആ ശ്രീഗുരുവിനായി നമസ്കാരം.

**യസ്യ ജ്ഞാനമിദം വിശ്വം ന ദൃശ്യം ഭിന്നഭേദഭേദതഃ**
**സദൈകരൂപരൂപായ തസ്മൈ ശ്രീഗുരവേ നമഃ** 70

യാതൊരുവന്റെ ജ്ഞാനത്തി(അറിവി)നാൽ ഈ വിശ്വമെല്ലാമാകുന്നുവോ; അന്യഭേദത്താൽ ദൃശ്യമല്ലാതെയും എന്നും ഒരേ രൂപമായുമിരിക്കുന്ന ശ്രീഗുരുവിനായി നമസ്കരിക്കുന്നു.

**യസ്യ ജ്ഞാതം മതം തസ്യ മതം യസ്യ ന വേദ സഃ**
**അനന്യഭാവഭാവായ തസ്മൈ ശ്രീഗുരവേ നമഃ** 71

യാതൊരുവൻ ഗുരുവിനെ അറിയുന്നുവോ അവൻ എല്ലാമറിയുന്നു. ഗുരുവിൽനിന്ന് ഭിന്നമായതിനെ അറിയുന്നവൻ ഒന്നും അറിയുന്നില്ല. അപ്രകാരം അന്യഭാവമില്ലാതിരിക്കുന്ന ശ്രീഗുരുവിനായി നമസ്കാരം.

**യസ്മൈ കാരണരൂപായ കാര്യരൂപേണ ഭാതി യത്**
**കാര്യകാരണരൂപായ തസ്മൈ ശ്രീഗുരവേ നമഃ** 72

കാരണരൂപമായ യാതൊന്നു കാര്യരൂപമായി പ്രകാശിക്കുന്നുവോ അങ്ങനെയുള്ള കാര്യകാരണരൂപനായ ശ്രീഗുരുവിനായി നമസ്കരിക്കുന്നു.

**നാനാരൂപമിദം വിശ്വം ന കേനാപ്യസ്തി ഭിന്നതാ**
**കാര്യകാരണരൂപായ തസ്മൈ ശ്രീഗുരവേ നമഃ** 73

നാനാരൂപമായ ഈ വിശ്വം യാതൊന്നിൽനിന്നു യാതൊരു പ്രകാരത്തിലും അന്യമാകുന്നില്ലയോ ആ കാര്യകാരണരൂപമായ ശ്രീഗുരുവിനായി നമസ്കരിക്കുന്നു.

**ജ്ഞാനശക്തിസമാരൂഢതത്ത്വമാലാവിഭൂഷിണേ**
**ഭുക്തിമുക്തിപ്രദാത്രേ ച തസ്മൈ ശ്രീഗുരവേ നമഃ** 74

ജ്ഞാനശക്തി (ചിത്ശക്തി)യോടുകൂടി വഴിയാകും വണ്ണം യോജിച്ചിരിക്കുന്നവനായി തത്ത്വമാലയാൽ അലങ്കരിക്കപ്പെട്ടു തന്നിൽ ചേർന്നവർക്കു ഭുക്തിമുക്തികളെ തരുന്നവനുമായ ആ ശ്രീഗുരുവിനായി നമസ്കരിക്കുന്നു.

**അനേകജന്മസംപ്രാപ്തകർമ്മബന്ധവിദാഹിനേ**
**ജ്ഞാനാനലപ്രഭാവേന തസ്മൈ ശ്രീഗുരവേ നമഃ** 75

ശിഷ്യരാൽ അനേകജന്മങ്ങളിൽ സമ്പാദിക്കപ്പെട്ട കർമ്മബന്ധങ്ങളെ ജ്ഞാനാഗ്നി പ്രഭാവത്താൽ ദഹിപ്പിക്കുന്നവനായ ആ ശ്രീഗുരുവിനായി നമസ്കരിക്കുന്നു.

**ശോഷണം ഭവസിന്ധോശ്ച ദീപനം ക്ഷരസമ്പദാം**
**ഗുരോഃ പാദോദകം യസ്യ തസ്മൈ ശ്രീഗുരവേ നമഃ** 76

ഭവ(ജനനമരണ)സമുദ്രത്തെ ശോഷിപ്പിക്കുന്നവനും ക്ഷരമായ സമ്പത്തിനെ നശിപ്പിക്കുന്നതിനുമായി യാതൊരുവന്റെ പാദ തീർത്ഥം ഉതകുമോ അങ്ങനെയുള്ള ശ്രീഗുരുവിനായി നമസ്കരിക്കുന്നു.

**ന ഗുരോരധികം തത്ത്വം ന ഗുരോരധികം തപഃ**
**ന ഗുരോരധികം ജ്ഞാനം തസ്മൈ ശ്രീഗുരവേ നമഃ** 77

ഗുരുവിൽനിന്ന് ഉപരിയായ തത്ത്വവും തപവും ജ്ഞാനവും വേറെയില്ല. ആകയാൽ അങ്ങനെയുള്ള ഗുരുവിനായി നമസ്കരിക്കുന്നു.

**മന്നാഥഃ ശ്രീജഗന്നാഥോ മദ്ഗുരുഃ ശ്രീജഗദ്ഗുരുഃ**
**മമാത്മാ സർവ്വഭൂതാത്മാ തസ്മൈ ശ്രീഗുരവേ നമഃ** 78

എന്റെ നാഥൻ ശ്രീജഗന്നാഥനാകുന്നു. എന്റെ ശ്രീജഗദ്ഗുരുവാകുന്നു. എന്റെ ആത്മാവു സർവ്വഭൂതങ്ങൾക്ക് ആത്മാവാകുന്നു. ആകയാൽ ആ ശ്രീഗുരുവിനായി നമസ്കരിക്കുന്നു.

**ഗുരുരാദിരനാദിശ്ച ഗുരുഃ പരമദൈവതം**
**ഗുരുമന്ത്രസമോ നാസ്തി തസ്മൈ ശ്രീഗുരവേ നമഃ** 79

ഗുരു ആദിയും അനാദിയുമാകുന്നു. ഗുരു ശ്രേഷ്ഠമായ ദൈവവുമാകുന്നു. ഗുരുമന്ത്രത്തിന്നു സമമായ മന്ത്രവും ഇല്ല. ആകയാൽ ആ ശ്രീഗുരുവിനായി നമസ്കരിക്കുന്നു.

**ഏക ഏവ പരോബന്ധുർവിഷമേ സമുപസ്ഥിതേ**
**ഗുരുഃ സകലധർമ്മാത്മാ തസ്മൈ ശ്രീഗുരവേ നമഃ** 80

ആപത്തുകാലത്തിൽ സകലധർമ്മരൂപമായ ഗുരു ഒന്നുമാത്രമല്ലാതെ അതിനുപരിയായ ബന്ധു യാതൊരുവരും ഇല്ലാത്തതിനാൽ അങ്ങനെയുള്ള ശ്രീഗുരുവിനായി നമസ്കരിക്കുന്നു.

**ഗുരുമദ്ധ്യേ സ്ഥിതം വിശ്വം വിശ്വമദ്ധ്യേ സ്ഥിതോ ഗുരുഃ**
**ഗുരുർവിശ്വം ന ചാന്യോസ്തി തസ്മൈ ശ്രീഗുരവേ നമഃ** 81

ഗുരുമദ്ധ്യത്തിൽ വിശ്വവും വിശ്വത്തിന്റെ മദ്ധ്യത്തിൽ ഗുരുവും സ്ഥിതി ചെയ്യുന്നു. സകല ജഗത്തും ഗുരുതന്നെയല്ലാതെ അന്യമല്ലാത്തതിനാൽ അങ്ങനെയുള്ള ഗുരുവിനായി നമസ്കരിക്കുന്നു.

**ഭവാരണ്യപ്രവിഷ്ടസ്യ ദിങ്മോഹഭ്രാന്തചേതസഃ**
**യേന സന്ദർശിതഃ പന്ഥാഃ തസ്മൈ ശ്രീഗുരവേ നമഃ** 82

ഭവാരണ്യ(ജനനമരണകൊടുങ്കാട്ടിൽ)ത്തിൽ കയറി ദിക്കറിയാൻ പാടില്ലാതെ ഭ്രാന്തചേതസ്സായിരിക്കുന്നവനു യാതൊരുവൻ വഴി കാണുച്ചുകൊടുക്കുന്നുവോ അങ്ങനെയുള്ള ശ്രീഗുരുവിനായി നമസ്കരിക്കുന്നു.

**താപത്രയാഗ്നിതപ്താനാമശാന്തപ്രാണിനാം ഭുവി**
**ഗുരുരേവ പരാ ഗംഗാ തസ്മൈ ശ്രീഗുരവേ നമഃ** 83

ലോകത്തിൽ ആദ്ധ്യാത്മികം മുതലായ താപത്രയാഗ്നിയാൽ പഴുത്തു ശാന്തിയില്ലാതെയിരിക്കുന്ന പ്രാണികളെ ശ്രേഷ്ഠമായ ഗംഗാജലംകൊണ്ടു തണുപ്പിക്കുന്നവനായ ശ്രീഗുരുവിനായി നമസ്കരിക്കുന്നു.

**അജ്ഞാനേനാഹിനാ ഗ്രസ്താഃ പ്രാണിനസ്താൻ ചികിത്സകഃ**
**വിദ്യാസ്വരൂപോ ഭഗവാൻ തസ്മൈ ശ്രീഗുരവേ നമഃ** 84

അജ്ഞാനമാകുന്ന പാമ്പിനാൽ വിഷംതീണ്ടപ്പെട്ട പ്രാണികളെ ചികിത്സചെയ്തു രക്ഷിക്കുന്ന വിദ്യാസ്വരൂപനായ ആ ശ്രീഗുരുവിനായി നമസ്കരിക്കുന്നു.

**ഹേതവേ ജഗതാമേവ സംസാരാർണ്ണവസേതവേ**
**വിഭവേ സർവ്വവിദ്യാനാം ശംഭവേ ഗുരവേ നമഃ** 85

ജഗത്തിനു കാരണമായും സംസാരസമുദ്രത്തെ കടക്കുന്നതിനുള്ള സേതുവാ(ചിറയാ)യും സമസ്തവിദ്യകൾക്കും ഇരിപ്പിടമായും ശംഭുവായുമിരിക്കുന്ന ശ്രീഗുരുവിനായി നമസ്കാരം.

**ധ്യാനമൂലം ഗുരോർമൂർത്തിഃ പൂജാമൂലം ഗുരോഃ പദം**
**മന്ത്രമൂലം ഗുരോർവാക്യം മുക്തിമൂലം ഗുരോഃ കൃപാ** 86

ധ്യാനത്തിനു കാരണം ഗുരുസ്വരൂപവും പൂജയ്ക്കു കാരണം ഗുരുവിന്റെ പാദവും മന്ത്രത്തിനു കാരണം ഗുരുവാക്യവും മുക്തിക്കു കാരണം ഗുരുകൃപയുമാകുന്നു.

**സപ്തസാഗരപര്യന്തം തീർത്ഥസ്നാനഫലം തു യത്**
**ഗുരുപാദപയോബിന്ദോഃ സഹസ്രാംശേന തത്ഫലം** 87

സപ്തസാഗരപര്യന്തമുള്ള സകലതീർത്ഥങ്ങളിലും സ്നാനം ചെയ്താലുണ്ടാകുന്ന ഫലം യാതൊന്നോ ആ ഫലം ഗുരുപാദോദകത്തുള്ളിയുടെ ആയിരത്തിൽ ഒരു ഭാഗത്തിനാൽ ലഭിക്കുന്നതാകുന്നു.

**ശിവേ രുഷ്ടേ ഗുരുസ്ത്രാതാ ഗുരൗ രുഷ്ടേ ന കശ്ചന**
**ലബ്ധ്വാ കുലഗുരും സമ്യഗ് ഗുരുമേവ സമാശ്രയേത്** 88

ശിവൻ കോപിക്കുന്നതായാൽ ഗുരുവിനാൽ രക്ഷിക്കപ്പെടും. ഗുരു കോപിക്കുന്നതായാൽ രക്ഷിക്കുന്നതിനു യാതൊരുവരാലും സാധിക്കുന്നതല്ല. ആകയാൽ വഴിയാകുംവണ്ണം കുലഗുരു

വിനെ ശരണം പ്രാപിച്ച് ആവക അരിഷ്ടങ്ങളെ തീർത്തു കൊള്ളണം.

**മധുലുബ്ധോ യഥാ ഭൃംഗഃ പുഷ്പാത് പുഷ്പാന്തരം വ്രജേത്**
**ജ്ഞാനലുബ്ധസ്തഥാ ശിഷ്യോ ഗുരോർഗുർവ്വന്തരം വ്രജേത്** 89

മധുലോഭത്താൽ വണ്ടുകൾ മധു ലഭിക്കുന്നതുവരെക്കും പുഷ്പങ്ങൾതോറും അലഞ്ഞുതിരിയുന്നതുപോലെ ജ്ഞാനമില്ലാത്ത ശിഷ്യനും; ഒരു ഗുരിവിങ്കൽനിന്നു ജ്ഞാനം ലഭിക്കാതിരുന്നാൽ മറ്റൊരു ഗുരുവിനെ പ്രാപിച്ചുകൊള്ളേണ്ടതാകുന്നു.

**വന്ദേ ഗുരുപദദ്വന്ദ്വം വാങ്മനോതീതഗോചരം**
**ശ്വേതരക്തപ്രഭാഭിന്നം ശിവശക്ത്യാത്മകം പരം** 90

വാങ്മനസ്സുകൾക്കതീതമായി കാണപ്പെടുന്ന വെളുപ്പു ചുവപ്പു മുതലായ പ്രഭകൾക്ക് അഭിന്നമായും ശിശക്തിസ്വരൂപമായും ശ്രേഷ്ഠമായും ഇരിക്കുന്ന ഗുരുപാദാരാവിന്ദങ്ങൾ രണ്ടിനെയും നമസ്കരിക്കുന്നു.

**ഗുകാരഞ്ച ഗുണാതീതം രുകാരം രൂപവർജ്ജിതം**
**ഗുണാതീതമരൂപഞ്ച യോ ദദ്യാത്സ ഗുരുഃ സ്മൃതഃ** 91

ഗുകാരം ഗുണത്തെ കടന്നതും രുകാരം രൂപമറ്റതുമാകുന്നു. അങ്ങനെയുള്ള ഗുണാതീതത്തിനെയും അരൂപത്തിനെയും യാതൊരുവൻ തരുന്നുവോ അവൻ ഗുരു എന്നു പറയപ്പെടുന്നു.

**അത്രിനേത്രഃ ശിവഃ സാക്ഷാത് ദ്വിബാഹുശ്ച ഹരിസ്മൃതഃ**
**യോƒചതുർവ്വദനോ ബ്രഹ്മാ ശ്രീഗുരുഃ കഥിതഃ പ്രിയേ!** 92

ഹേ പ്രിയേ! യാതൊരുവൻ മൂന്നു നേത്രങ്ങളില്ലാത്ത ശിവനായും രണ്ടുഭുജങ്ങളേടുകൂടിയ വിഷ്ണുവായും നാലുമുഖമി

ല്ലാത്ത ബ്രഹ്മാവായും ഇരിക്കുന്നുവോ അവനാണു ശ്രീഗുരു വെന്നു പറയപ്പെടുന്നത്.

**അയം മയാഞ്ജലിർബദ്ധോ ദയാസാഗരസിദ്ധയേ**
**യദനുഗ്രഹതോ ജന്തുശ്ചിത്രസംസാരമുക്തിഭാക്** 93

യാതൊരുവന്റെ അനുഗ്രഹത്താൽ ജീവികൾ (മനുഷ്യർ) വിചിത്രമായ സംസാര (ജനനമരണ)ത്തിൽനിന്നും മോക്ഷത്തെ അടയുന്നുവോ അവരുടെ കൃപാകടാക്ഷത്തിനുവേണ്ടി എന്നാൽ ഈ അഞ്ജലിയെ ചെയ്യപ്പെട്ടിരിക്കുന്നു.

**ശ്രീഗുരോഃ പരമംരൂപം വിവേകചക്ഷുരഗ്രതഃ**
**മന്ദഭാഗ്യാ ന പശ്യന്തി അന്ധാഃ സൂര്യോദയം യഥാ** 94

ശ്രീഗുരുവിന്റെ ശ്രേഷ്ഠമായ രൂപത്തിനെ വിവേകനേത്രമുള്ളവർ നേരെത്തന്നെ കാണുന്നു. കുരുടന് ആദിത്യനെ കാണ്മാൻ എപ്രകാരം സാധിക്കുന്നില്ലയോ അപ്രകാരം മന്ദഭാഗ്യവാന്മാരായ വർക്കു ശ്രീഗുരുവിനെ കാണ്മാൻ സാധിക്കുന്നതല്ല.

**കുലാനാം കുലകോടീനാം താരകസ്തത്ര തത് ക്ഷണാത്**
**അതസ്തം സദ്ഗുരും ജ്ഞാത്വാ ത്രികാലമഭിവന്ദയേത്** 95

കുലങ്ങളെയും കുലകോടികളെയും ഒരേ ക്ഷണത്തിൽ സംസാര സാഗരം തരണം ചെയ്യിക്കുന്നതാകയാൽ ആ സദ്ഗുരുവിനെ അറിഞ്ഞു മൂന്നു കാലത്തിലും വണങ്ങുന്നു.

**ശ്രീനാഥചരണദ്വന്ദ്വം യസ്യാം ദിശി വിരാജതേ**
**തസ്യാം ദിശി നമസ്കുര്യാത് ഭക്ത്യാ പ്രതിദിനം പ്രിയേ!** 96

ശ്രീനാഥനാകിയ ഗുരുവിന്റെ ചരണങ്ങൾ രണ്ടും യാതൊരു ദിക്കിൽ വിളങ്ങുന്നുവോ ആ ദിക്കിൽ പ്രിയേ! ദിവസംതോറും ഭക്തിയോടുകൂടി നമസ്കരിക്കേണ്ടതാണ്.

**സാഷ്ടാഗപ്രണിപാതേന സ്തുവന്നിത്യം ഗുരും ഭജേത്**
**ഭജനാത് സ്ഥൈര്യമാപ്നോതി സ്വസ്വരൂപമയോ ഭവേത്** 97

സാഷ്ടാംഗനമസ്കാരം ചെയ്തു ഗുരുവിനെ നിത്യവും സ്തുതിച്ചു പൂജിക്കണം. അങ്ങനെ ഭജിക്കുന്നതായാൽ സ്ഥിരത്ത്വം ഉണ്ടാകുന്നതുകൂടാതെ സ്വസ്വരൂപമയനായും ഭവിക്കും.

**ദോർഭ്യാം പദ്ഭ്യാം ച ജാനുഭ്യാമുരസാ ശിരസാ ദൃശാ**
**മനസാ വചസാ ചേതി പ്രണാമോഷ്ടാംഗ ഉച്യതേ** 98

ഭുജങ്ങൾ, പാദങ്ങൾ, മുഴങ്കാലുകൾ, മാർവ്വ്, ശിരസ്സ്, കണ്ണുകൾ, മനസ്സ്, വാക്ക് ഇവകൊണ്ടു വണങ്ങുന്നതിനു സാഷ്ടാംഗ നമസ്കാരം എന്നു പറയപ്പെടുന്നു.

**തസ്യൈ ദിശെ സതതമഞ്ജലിരേഷ നിത്യം**
**പ്രക്ഷിപ്യതാം മുഖരിതൈർമധുരൈഃ പ്രസൂനൈഃ**
**ജാഗർത്തി യത്ര ഭഗവാൻ ഗുരുചക്രവർത്തീ**
**വിശ്വസ്ഥിതിപ്രളയനാടകനിത്യസാക്ഷീ** 99

യാതൊരു ദിക്കിൽ ഗുരു ചക്രവർത്തിയാകിയ ഭഗവാൻ വിശ്വസ്ഥിതി പ്രളയനാടകത്തിനു നിത്യസാക്ഷിയായി ഉണർവ്വോടു കൂടിയിരിക്കുന്നുവോ അദ്ദിക്കിനെ നോക്കി വിരിഞ്ഞതും മധുരമുള്ളതുമായ പ്രസൂനങ്ങളാൽ നിത്യവും ഇടവിടാതെ പൂജിച്ചു കൈകൂപ്പേണ്ടതാകുന്നു.

**അഭ്യസ്തൈഃ കിമുദീർഘകാലവിമലൈർവ്യാധിപ്രദൈർദ്ദുഷ്കരൈഃ**
**പ്രാണായാമശതൈരനേകകരണൈർദ്ദുഃഖാത്മകൈർദ്ദുർജയൈഃ**
**യസ്മിന്നഭ്യുദിതേ വിനശ്യതി ബലീ വായുഃ സ്വയം തത്ക്ഷണാത്**
**പ്രാപ്തും തത്സഹജസ്വഭാവമനിശം സേവേ തമേകം ഗുരും** 100

ദുഷ്കരവും വ്യാധിയെത്തരുന്നതും വളരെക്കാലംകൊണ്ടു മലം നീങ്ങിയതും അഭ്യസിക്കപ്പെട്ടതും ദുഃഖസ്വരൂപവും ജയിക്കാൻ

സാധിക്കാത്തതുമായ നൂറ്റുകണക്കായ പ്രാണായാമങ്ങളാലും അനേകകാരണങ്ങളാലും എന്താണു പ്രയോജനം? യാതൊരു ഉദയത്താൽ ദുഃഖമായ വായു താനെ നശിക്കുമോ അതിനെ അപ്രകാരംതന്നെ പ്രാപിക്കുന്നതിനു സഹജസ്വഭാവമുള്ള ഏക നായ ഗുരുവിനെ അനുദിനവും സേവിക്കേണ്ടതാണ്.

**ജ്ഞാനം വിനാ മുക്തിപദം ലഭ്യതേ ഗുരുഭക്തിതഃ**
**ഗുരോഃ സമാനതോ നാന്യത് സാധനം ഗുരുമാർഗ്ഗിണാം** 101

ജ്ഞാനംകൂടാതെ മുക്തിപദം ഗുരുഭക്തികൊണ്ടുമാത്രം ലഭിക്ക പ്പെടുന്നതാണ്. ഗുരുമാർഗ്ഗം ഉള്ളവർക്കു ഗുരുവിനു സമാനമായ സാധന വേറെയില്ല.

**യസ്മാത് പരതരം നാസ്തി നേതി നേതീതി വൈ ശ്രുതിഃ**
**മനസാ വചസാ ചൈവ സത്യമാരാധയേത് ഗുരും** 102

ഇതല്ല ഇതല്ല എന്നു വേദവാക്യത്താൽ യാതൊന്ന് ഇതിനുപരി യായതില്ല എന്നു പറയുന്നു; അങ്ങനെയുള്ള സത്യമാകുന്ന ഗുരുവിനെ മനസ്സുകൊണ്ടും വാക്കുകൊണ്ടും ആരാധിക്കേണ്ട താകുന്നു.

**ഗുരോഃ കൃപാപ്രസാദേന ബ്രഹ്മവിഷ്ണുശിവാദയഃ**
**സാമർത്ഥ്യമഭജൻ സർവ്വേ സൃഷ്ടിസ്ഥിത്യന്തകർമ്മണി** 103

ഗുരുകൃപയാകുന്ന പ്രസാദത്താൽ ബ്രഹ്മ, വിഷ്ണു, ശിവ മുതലായവരെല്ലാവരും സൃഷ്ടിസ്ഥിതി സംഹാരാദി കർമ്മങ്ങളിൽ സാമർത്ഥ്യമുള്ളവരായിത്തീരുന്നു.

**ദേവകിന്നരഗന്ധർവ്വാഃ പിതൃയക്ഷാസ്തു തുംബുരുഃ**
**മുനയോപി ന ജാനന്തി ഗുരുശുശ്രൂഷണേ വിധിം** 104

ദേവന്മാർ, കിന്നരന്മാർ, ഗന്ധർവ്വന്മാർ, പിതൃക്കൾ, യക്ഷന്മാർ, തുംബുരു മുതലായ മുനികൾപോലും ഗുരുശുശ്രൂഷാവിധി യെപ്പറ്റി അറിഞ്ഞുകൂടാത്തവരാകുന്നു.

**താർക്കികാഃ ഛാന്ദസാശ്ചൈവ ദൈവജ്ഞാഃ കർമ്മഠാ പ്രിയേ!**
**ലൗകികാസ്തേ ന ജാനന്തി ഗുരുതത്ത്വം നിരാകുലം 105**

ഹേ പ്രിയേ! താർക്കികരും വൈദികരും ജ്യോതിഷികളും കർമ്മഠ ന്മാരും ലൗകികരും ആകുലമില്ലാത്തവനായ ഗുരുവിന്റെ തത്ത്വ ത്തെ അറിയുന്നില്ല.

**മഹാഹങ്കാരഗർവ്വേണ തപോവിദ്യാബലേന ച**
**ഭ്രമന്ത്യേതസ്മിൻ സംസാരേ ഘടീയന്ത്രം യഥാ പുനഃ 106**

മഹാഹങ്കാരമാകുന്ന ഗർവ്വത്തിനാലും തപസ്സ്, വിദ്യ മുതലായവ യുടെ ബലത്തിനാലും ഘടീയന്ത്രിനെപ്പോലെ പിന്നെയും പിന്നെയും ഈ സംസാരത്തിൽ കീഴ്മേലായി ചുറ്റുന്നു.

**യജ്ഞിനോഽപി ന മുക്താഃ സ്യുഃ ന മുക്താ യോഗിനസ്തഥാ**
**താപസാ അപി നോ മുക്താ ഗുരുതത്ത്വാത് പരാങ്മുഖഃ 107**

ഗുരുതത്ത്വത്തിൽനിന്നും പരാങ്മുഖരായിട്ടുള്ളവർ യജ്ഞങ്ങളെ ചെയ്താലും യോഗാഭ്യാസങ്ങളെ ചെയ്യുന്നതായാലും തപസ്സു കളെ ചെയ്താലും മുക്തന്മാരാകുകയില്ല.

**ന മുക്താസ്തു ഗന്ധർവ്വാഃ പിതൃയക്ഷാസ്തു ചാരണാഃ**
**ഋഷയഃ സിദ്ധദേവാദ്യാഃ ഗുരുസേവാപരാങ്മുഖഃ 108**

ഗുരുസേവയാൽ പരാങ്മുഖരായ ഋഷികൾ, ഗന്ധർവ്വന്മാർ പിതൃ ക്കൾ, യക്ഷന്മാർ, ചാരണന്മാർ, സിദ്ധന്മാർ, ദേവന്മാർ മുതലായ വരും മുക്തന്മാരാകയില്ല.

**ഇതി ശ്രീഗുരുഗീതായാം പ്രഥമോഽദ്ധ്യായഃ**

# രണ്ടാം അദ്ധ്യായം

**ധ്യാനം ശൃണു മഹാദേവി! സർവ്വാനന്ദപ്രദായകം**
**സർവ്വസൗഖ്യകരം ചൈവ ഭുക്തിമുക്തി പ്രദായകം 1**

ഹേ മഹാദേവി! സകലാനന്ദത്തെയും സകലസുഖത്തെയും പ്രദാനം ചെയ്യുന്നതും ഭോഗമോക്ഷങ്ങളെ കൊടുക്കുന്നതുമായ ഗുരുധ്യാനത്തെ കേട്ടാലും.

**ശ്രീമത് പരംബ്രഹ്മഗുരും സ്മരാമി**
**ശ്രീമത് പരംബ്രഹ്മഗുരും ഭജാമി**
**ശ്രീമത് പരംബ്രഹ്മഗുരും വദാമി**
**ശ്രീമത് പരംബ്രഹ്മഗുരും നമാമി 2**

ഞാൻ പരബ്രഹ്മമാകുന്ന ഗുരുവിനെ സ്മരിക്കുകയും ഭജിക്കുകയും സ്തുതിക്കുകയും വണങ്ങുകയും ചെയ്യുന്നു.

**ബ്രഹ്മാനന്ദം പരമസുഖദം കേവലം ജ്ഞാനമൂർത്തിം**
**ദ്വന്ദാതീതം ഗഗനസദൃശം തത്ത്വമസ്യാദി ലക്ഷ്യം**
**ഏകം നിത്യം വിമലമചലം സർവ്വതീ സാക്ഷിഭൂതം**
**ഭാവാതീതം ത്രുഗുണരഹിതം സദ്ഗുരും തം നമാമി 3**

ബ്രഹ്മാനന്ദമായും ശ്രേഷ്ഠമായ സുഖത്തെ തരുന്നതായും ഉപമിക്കാൻ വഹിയാത്തതായും ജ്ഞാനസ്വരൂപമായും രണ്ടില്ലാത്തതായും ആകാശത്തിനു തുല്യമായും തത്ത്വമസ്യാദി വാക്യങ്ങൾക്കു ലക്ഷ്യാർത്ഥമായും ഏകമായും നിത്യമായും അഴുക്കറ്റതായും ഇളക്കമില്ലാതായും സർവ്വബുദ്ധികൾക്കും സാക്ഷിഭൂതമായും ഭാവനകളെ കടന്നതായും ത്രിഗുണങ്ങൾ ഇല്ലാത്തതായുമിരിക്കുന്ന സദ്ഗുരുവിനെ നമസ്കരിക്കുന്നു.

**ഹൃദംബുജേ കർണ്ണികമദ്ധ്യസംസ്ഥേ**
**സിംഹാസനേ സംസ്ഥിതദിവ്യമൂർത്തിം**
**ധ്യായേത് ഗുരും ചന്ദ്രകലാപ്രകാശം**
**സച്ചത്സുഖാഭീഷ്ടകരം ദധാനം** 4

ഹൃദയാംബുജബീജമദ്ധ്യത്തിലിരിക്കുന്ന സിംഹാസനത്തിൽ വഴിയാകും വണ്ണം എഴുന്നള്ളിയിരിക്കുന്ന ദിവ്യരൂപത്തോടുകൂടിയവനും ചന്ദ്രക്കലകൊണ്ടു പ്രകാശിച്ചവനും സച്ചദാനന്ദമാകുന്ന സുഖത്തെ ഇച്ഛിക്കുന്നവർക്ക് അഭീഷ്ടവരത്തെ ദാനം ചെയ്യുന്നവനുമായ ഗുരുവിനെ ധ്യാനിക്കേണ്ടതാണ്.

**ശ്വേതാംബരം ശ്വേതവിലേപപുഷ്പം**
**മുക്താവിഭൂഷം മുദിതം ദ്വിനേത്രം**
**വാമാങ്കപീഠസ്ഥിതദിവ്യശക്തിം**
**മന്ദസ്മിതം പൂർണ്ണകൃപാനിധാനം** 5

വെൺപട്ടിനെ ധരിച്ചവനും വെൺചന്ദനത്തെയും വെളുത്ത പുഷ്പങ്ങളെയും ധരിച്ചവനായും മുത്തുമാലകളാൽ അലങ്കരിക്കപ്പെട്ടവനും സന്തോഷത്തോടും രണ്ടുകണ്ണുകളേടുകൂടിയവനും ഇടത്തു തുടയാകുന്ന പീഠത്തിൽ ദിവ്യശക്തിയെ വഹിച്ചിരിക്കുന്നവനും പുഞ്ചിരിയോടും പൂർണ്ണമായ കൃപയ്ക്കു ഇരിപ്പിടമായും;

**ആനന്ദമാനന്ദകരം പ്രസന്നം**
**ജ്ഞാനസ്വരൂപം നിജഭാവയുക്തം**
**യോഗീന്ദ്രമീഡ്യം ഭവരോഗവൈദ്യം**
**ശ്രീമദ്ഗുരും നിത്യമഹം നമാമി** 6

ആനന്ദസ്വരൂപമായും ആനന്ദത്തെ ഉണ്ടാക്കുന്നവനായും സന്തോഷമുള്ളവനായും ജ്ഞാനസ്വരൂപമായും സ്വസ്വഭാവത്തോടു കൂടിയവനും യോഗീന്ദ്രന്മാരാൽ സ്തുതിക്കപ്പെടുന്നവനായും ജനനദുഃഖമാകുന്ന രോഗത്തെ നശിപ്പിക്കുന്ന

വൈദ്യനായും ശ്രീമാനുമായ (ഐശ്വര്യത്തോടുകൂടിയവനും) ഗുരുവിനെ ഞാൻ നിത്യവും നമസ്കരിക്കുന്നു.

**വന്ദേ ഗുരുണാം ചരണാരവിന്ദം**
**സംദർശിതസ്വാത്മഗുണാംബുധീനാം**
**ജനസ്യ യേഷാം ഗുലികായമാനം**
**സംസാരഹാലാഹലമോഹശാന്ത്യൈ** 7

സംസാരമെന്ന ഹാലാഹലം ബാധിച്ചതുമൂലം ജനങ്ങൾക്കുണ്ടാകുന്ന മോഹത്തെ കെടുത്തുന്ന ഗുളികയാക്കപ്പെട്ടിട്ടുള്ളതും സ്വാത്മാനന്ദസമുദ്രത്തെ വഴിയാകുംവണ്ണം കാട്ടിത്തന്ന ഗുരുവിന്റെ പാദകമലങ്ങളെ വന്ദിക്കുന്നു.

**യസ്മിൻ സൃഷ്ടിസ്ഥിതിധ്വംസനിഗ്രഹാനുഗ്രഹാത്മകം**
**കൃത്യം പഞ്ചവിധം ശശ്വത് ഭാസതേ തം ഗുരും ഭജേത്** 8

യാതൊരുവങ്കൽ സൃഷ്ടിസ്ഥിതിസംഹാരവും നിഗ്രഹാനുഗ്രഹവുമായ രൂപത്തോടുകൂടിയ അഞ്ചുവക കൃത്യങ്ങളും ശാശ്വതമായിത്തോന്നുന്നുവോ ആ ഗുരുവിനെ നമസ്കരിക്കുന്നു.

**പാദാബ്ജേ സർവ്വസംസാരദാവകാലാനലം സ്വകേ**
**ബ്രഹ്മരന്ധ്രേസ്ഥിതാംഭോജമദ്ധ്യസ്ഥം ചന്ദ്രമണ്ഡലം** 9

യാതൊരു പാദകമലങ്ങളാൽ സർവ്വസംസാരങ്ങളാകുന്ന വനങ്ങളെ ദഹിപ്പിക്കുന്ന കാലാഗ്നിയോടുകൂടി ബ്രഹ്മരന്ധ്രമദ്ധ്യത്തിലുള്ള താമരയുടെ നടുവിൽ ചന്ദ്രമണ്ഡലത്തിൽ;

**അകഥാദിത്രിരേഖാബ്ജേ സഹസ്രദളമണ്ഡലേ**
**ഹംസപാർശ്വത്രികോണേ ച സ്മരേത്തന്മദ്ധ്യഗം ഗുരും** 10

'അ'കാരം, 'ക'കാരം, 'ഥ'കാരം മുതലായ അക്ഷരങ്ങളെ (അ മുതൽ അഃ വരെ 16–ഉം ക മുതൽ ത വരെ 16–ഉം ഥ മുതൽ സ

വരെ 16–അക്ഷരങ്ങളെയും)അടക്കപ്പെട്ട മൂന്നു രേഖകളോടു കൂടിയ താമരയുടെ (ചക്രത്തിന്റെ)നടുവിൽ ആയിരം (1000) ഇതളുകളേടുകൂടിയ മണ്ഡലത്തിൽ ഹംസപാർശ്വത്തിലുള്ള ത്രികോണചക്രമദ്ധ്യത്തിലിരിക്കുന്നവനുമായ ഗുരുവിനെ ധ്യാനിക്കണം.

**നിത്യം ശുദ്ധം നിരാഭാസം നിരാകാരം നിരഞ്ജനം**
**നിത്യബോധം ചിദാനന്ദം ഗുരും ബ്രഹ്മ നമാമ്യഹം** 11

നിത്യമായും ശുദ്ധമായും നിരാഭാസമായും നിരാകാരമായും നിരഞ്ജനമായും നിത്യബോധമായും ചിദാനന്ദമായും ബ്രഹ്മമായും ഇരിക്കുന്ന ഗുരുവിനെ ഞാൻ നമസ്കരിക്കുന്നു.

**സകലഭൂവനസൃഷ്ടിః കല്പിതാശേഷസൃഷ്ടിః**
**നിഖിലനിഗമദൃഷ്ടിః സത്പദാർത്ഥൈകസൃഷ്ടിః**
**അസദ്ഗണപരമേഷ്ടിః സത്പദാർത്ഥൈകദൃഷ്ടിః**
**ഭവഗുണ പരമേഷ്ടിః മോക്ഷമാർഗൈകദൃഷ്ടിః** 12

**സകലഭുവനരങ്ഗസ്ഥാപനാസ്തംഭയഷ്ടിః**
**സകരുണരസവൃഷ്ടിസ്തത്ത്വമാലാസമഷ്ടിః**
**സകലസമയസൃഷ്ടിః സച്ചിദാനന്ദദൃഷ്ടിః**
**നിവസതു മയി നിത്യം ശ്രീഗുരോർദ്ദിവ്യദൃഷ്ടിః** 13

സകലഭൂവനങ്ങളെയും സൃഷ്ടിക്കുന്നവനായും കല്പിതമായ എല്ലാറ്റിനെയും സൃഷ്ടിക്കുന്നവനായും സകലവേദങ്ങൾക്കും ദൃഷ്ടിയായും സത്പദാർത്ഥങ്ങളെ ഓരോന്നിനെയും കാണുന്നവനായും ഭവഗണങ്ങൾക്കു പരമേഷ്ടിയായും ഓരോ മോക്ഷമാർഗ്ഗങ്ങളെയും കാണുന്നവനായും സകലങ്ങളായ ലോകരംഗങ്ങളെയും സ്ഥാപിക്കുന്ന തൂണായും കരുണാരസത്തോടു കൂടിയ വർഷമായും തത്ത്വമാലകളാൽ സമഷ്ടിയായും സകലസമയത്തെയും സൃഷ്ടിക്കുന്നവനായും സച്ചിദാനന്ദദൃഷ്ടിയോടും

കൂടിയ ശ്രീഗുരുവിന്റെ ദിവ്യദൃഷ്ടി എന്നിൽ നിത്യവും വാസം ചെയ്താലും!

**ന ഗുരോരധികം ന ഗുരോരധികം**
**ന ഗുരോരധികം ന ഗുരോരധികം**
**ശിവശാസനതഃ ശിവശാസനതഃ**
**ശിവശാസനതഃ ശിവശാസനതഃ** 14

ഗുരുവിൽ കൂടുതലായി യാതൊന്നുമില്ല. ഗുരുവിൽ കൂടുതലായി യാതൊന്നുമില്ല. ഗുരുവിൽ കൂടുതലായി യാതൊന്നുമില്ല. ഗുരുവിൽ കൂടുതലായി യാതൊന്നുമില്ല. എന്നു ശിവൻ നാലു പ്രാവശ്യം ശിവൻ സത്യം ചെയ്തു പറയുന്നു.

**ഇദമേവ ശിവം ഇദമേവ ശിവം**
**ഇദമേവ ശിവം ഇദമേവ ശിവം**
**ഹരിശാസനതോ ഹരിശാസനതോ**
**ഹരിശാസനതോ ഹരിശാസനതഃ** 15

ഈ ഗുരു ശിവമാകുന്നു. ഈ ഗുരു ശിവമാകുന്നു. ഈ ഗുരു ശിവമാകുന്നു. ഈ ഗുരു ശിവമാകുന്നു. എന്നു വിഷ്ണുവും നാലു പ്രാവശ്യം സത്യം ചെയ്തു പറയുന്നു.

**വിദിതം വിദിതം വിദിതം വിദിതം**
**വിജനം വിജനം വിജനം വിജനം**
**വിധിശാസനതോ വിധിശാസനതോ**
**വിധിശാസനതോ വിധിശാസനതഃ** 16

സ്വയമായതും അറിയപ്പെട്ടതും ഗുരുതന്നെ എന്നു ബ്രഹ്മാവു നാലുപ്രാവശ്യം സത്യം ചെയ്തു പറയുന്നു.

**ഏവംവിധം ഗുരും ധ്യാത്വാ ജ്ഞാനമുത്പദ്യതേ സ്വയം**
**തദാ ഗുരൂപദേശേന മുക്തോ*ƒ*ഹമിതി ഭാവയേത്** 17

ഇപ്രകാരത്തിൽ ഗുരുവിനെ ധ്യാനിക്കുന്നതാകയാൽ താനെ ത്തന്നെ ജ്ഞാനമുണ്ടാകുന്നതാണ്. അങ്ങനെയുള്ള ഗുരൂപദേശ ത്താൽ ഞാൻ മുക്തനാണെന്നും ഭാവിക്കേണ്ടതാണ്.

**ഗുരൂപദിഷ്ടമാർഗ്ഗേണ മനഃശുദ്ധിം തു കാരയേത്**
**അനിത്യം ഖണ്ഡയേത്സർവ്വം യത് കിഞ്ചിത് ആത്മഗോചരം 18**

ഗുരൂപദേശമാകുന്ന മാർഗ്ഗത്താൽ മനസ്സിനെ ശുദ്ധപ്പെടുത്തേ ണ്ടതും ആത്മഗോചരമായ ഈ എല്ലാത്തിനെയും അനിത്യമാ ണെന്നു ഖണ്ഡിക്കേണ്ടതുമാകുന്നു.

**ജ്ഞേയം സർവ്വം പ്രതീതഞ്ച ജ്ഞാനഞ്ച മന ഉച്യതേ**
**ജ്ഞാനം ജ്ഞേയം സമം കുര്യാന്നാന്യഃ പന്ഥാ ദ്വിതീയകഃ 19**

തോന്നുന്നതായ യാതൊന്നും ജ്ഞേയമെന്നും മനസ്സ് ജ്ഞാന മെന്നും പറയപ്പെടുന്നു. ആകയാൽ ജ്ഞാനജ്ഞേയങ്ങളെ രണ്ടി നെയും സമമാക്കേണ്ടതാണ്. ഇതിനെ കൂടാതെ രണ്ടാം സാധനം ഇല്ലന്നും അറിയണം.

**കിമത്ര ബഹുനോക്തേന ശാസ്ത്രകോടിശതൈരപി**
**ദുർല്ലഭശ്ചിത്തവിശ്രാന്തിഃ വിനാ ഗുരുകൃപാം പരം 20**

ഇവിടെ എന്തിനിത്ര വളരെ പറയുന്നു? ശ്രേഷ്ഠമായ ഗുരുകൃപ കൂടാതെ നൂറുകോടി ശാസ്ത്രങ്ങളെ പാഠം ചെയ്താലും ചിത്ത വിശ്രാന്തി (മനസ്സമാധാനം) ഉണ്ടാകുന്നതല്ല (ലഭിക്കുന്നതല്ല).

**കരുണാഖഡ്ഗപാതേന ഛിത്വാ പാശാഷ്ടകം ശിശോഃ**
**സമ്യഗാനന്ദജനകഃ സദ്ഗുരുഃ സോ$f$ഭിധീയതേ 21**

കരുണയാകുന്ന വാൾ വീശിയിട്ട് ശിഷ്യന്റെ പാശങ്ങൾ എട്ടി നെയും ഛേദിച്ചിട്ടു വഴിയാംവണ്ണം ആനന്ദത്തെ ഉണ്ടാക്കി

ചെയ്യുന്നവൻ യാതൊരുവനോ അവൻ സദ്ഗുരുവെന്നു പറയപ്പെടുന്നു.

**ഏവം ശ്രുത്വാ മഹാദേവി! ഗുരുനിന്ദാം കരോതി യഃ**
**സ യാതി നരകാൻ ഘോരാൻ യാവച്ചന്ദ്രദിവാകരൗ** 22

മഹാദേവി! ഇങ്ങനെ പറഞ്ഞിനെ കേട്ടതിനുശേഷം യാതൊരുത്തൻ ഗുരുനിന്ദയെ ചെയ്യുന്നുവോ അവൻ ചന്ദ്രസൂര്യന്മാർ നശിക്കുന്ന കാലംവരെയും നരകത്തിൽ പോയി കിടക്കുന്നു.

**യാവത് കല്പാന്തകോ ദേഹസ്താവദ്ദേവി! ഗുരും സ്മരേത്**
**ഗുരുലോപോ ന കർത്തവ്യഃ സ്വച്ഛന്ദോ യദി വാ ഭവേത്** 23

ഹേ ദേവി! എത്ര കല്പകാലംവരേയ്ക്കും ദേഹമിരിക്കുന്നുവോ അത്ര കാലം വരെയും ഗുരുവിനെ സ്മരിക്കേണ്ടതാണ്. സ്വച്ഛന്ദ (തടസ്ഥമില്ലാത്തവ)നായിരുന്നാലും ഗുരുലേപം ചെയ്തുകൂടാ.

**ഹുങ്കാരേണ ന വക്തവ്യം പ്രാജ്ഞശിഷ്യൈഃ കദാചന**
**ഗുരോരഗ്രേ ന വക്തവ്യമസത്യം തു കദാചന** 24

പ്രാജ്ഞരാകിയ ശിഷ്യന്മാർ ഹുങ്കാരത്തോടുകൂടി ഗുരുവിനെ നോക്കി ഒരിക്കലും പറഞ്ഞുകൂടാ; അതുപോലെ ഗുരുസന്നിധിയിൽ നിന്നിട്ട് ഒരു കാലത്തും അസത്യവാക്കുകളെയും പറഞ്ഞുകൂടാ.

**ഗുരും ത്വംകൃത്യ ഹുംകൃത്യ ഗുരുസാന്നിദ്ധ്യഭാഷണഃ**
**അരണ്യേ നിർജ്ജലേ ദേശേ സംഭവേത് ബ്രഹ്മരാക്ഷസഃ** 25

ഗുരുവിനെ നീയെന്നും ഹും എന്നും പറഞ്ഞു ഗുരുസന്നിധിയിൽ നിന്നു വാദം ചെയ്യുന്നവൻ യാതൊരുവനോ അവൻ മഹാരണ്യത്തിൽ ജലമില്ലാത്ത ദിക്കിൽ ബ്രഹ്മരാക്ഷസനായി ഭവിക്കും.

**അദ്വൈതം ഭാവയേന്നിത്യം സർവ്വാവസ്ഥാസു സർവ്വദാ**
**കദാചിദപി നോ കുര്യാദദ്വൈതം ഗുരുസന്നിധൗ** 26

നിത്യവും സകലാവസ്ഥകളിലും എപ്പോഴും അദ്വൈതത്തെ ത്തന്നെ ഭാവിക്കണം. എന്നാൽ ഗുരുസന്നിധിയിൽ യാതൊരു സമയത്തും അദ്വൈതഭാവന ചെയ്തുകൂടാ.

**ദൃശ്യവിസ്മൃതിപര്യന്തം കുര്യാദ് ഗുരുപദാർച്ചനം**
**താദൃശസ്യൈവ കൈവല്യം ന ച തദ്വ്യതിരേകിണഃ 27**

ദൃശ്യത്തിൽ മറവിയുണ്ടാകുന്നതുവരെയും ഗുരുപദാർച്ചന ചെയ്യേണ്ടതാകുന്നു. അപ്രകാരം ചെയ്യുന്നവനല്ലാതെ അന്യമായു ള്ളവനു കൈവല്യ(മോക്ഷ)സിദ്ധിയുണ്ടാകുന്നതല്ല.

**അപി സമ്പൂർണ്ണതത്ത്വജ്ഞോ ഗുരുത്യാഗീ ഭവേദ്യദാ**
**ഭവത്യേവ ഹി തസ്യാന്തകാലേ വിക്ഷേപമുത്കടം 28**

സകലതത്ത്വങ്ങളേയും അറിഞ്ഞിരുന്നാലും ഗുരുവിനെ ത്യാഗം ചെയ്യുന്നതായാൽ അവനു നിശ്ചയമായും മരണകാലത്തിൽ വലുതായ വിക്ഷേപവും ഉണ്ടാകുന്നതാണ്.

**ഗുരുകാര്യം ന ലംഘേത നാപൃഷ്ട്വാ കാര്യമാചരേത്**
**നഹ്യുത്തിഷ്ഠേദ്ദിശേƒനത്വാ ഗുരുസദ്ഭാവശോഭിതഃ 29**

ഗുരുവിനെ ഈശ്വരനായി വിചാരിച്ചു പ്രകാശമായിരിക്കുന്നവനു ഗുരുകാര്യത്തെ കടന്നുകൂടാ; ഗുരുവിനോടു ചോദിക്കാതെ യാതൊരു കാര്യങ്ങളും ആചരിച്ചുകൂടാ. ഗുരു ഇരിക്കുന്ന ദിക്കിനെ നോക്കി നമസ്കരിക്കാതെ എഴുന്നേറ്റുകൂടാത്തതാണ്.

**ഗുരൗ സതി സ്വയം ദേവി! പരേഷാം തു കദാചന**
**ഉപദേശം ന വൈ കുര്യാത് തഥാ ചേദ്രാക്ഷസോ ഭവേത് 30**

ഗുരു ജീവിച്ചിരിക്കുമ്പോൾ ഒരു സമയത്തും താൻ അന്യന്മാർക്ക് ഉപദേശം ചെയ്തുകൂടാ. അതിനു വിപരീതമായി ചെയ്യുന്നതാക യാൽ അവൻ രാക്ഷസനായി ഭവിക്കും.

**ന ഗുരോരാശ്രമേ കുര്യാദ്ദുഷ്പാനം പരിസർപ്പണം**
**ദീക്ഷാവ്യാഖ്യാപ്രഭുത്വാദി ഗുരോരാജ്ഞാം ന കാരയേത്** 31

ഗുരുവിന്റെ ആശ്രമത്തിൽ ദുഷ്പാനം (ചീത്തസാധനങ്ങളെ ഉപയോഗിക്കുക) ഉലാത്തി നടക്കുക, ദീക്ഷാവ്യാഖ്യാനം പ്രഭുത്വം മുതലായവ പ്രവർത്തിച്ചുകൂടാ. ഗുരുവിനെ പറഞ്ഞു ആണയിട്ടു (സത്യം ചെയ്തു)കൂടാത്തതുമാകുന്നു.

**നോപാശ്രമഞ്ച പര്യങ്കം ന ച പാദപ്രസാരണം**
**നാങ്ഗഭോഗാദികം കുര്യാന്നലീലാമപരാമപി** 32

ഉപാശ്രമം, കട്ടിലിരിക്കുക, കാലുനീട്ടുക, അംഗഭോഗം (കാലുഞെക്കുക), വിനോദം മുതലായവകളെയും ഗുരുസന്നിധിയിൽ ചെയ്തുകൂടാത്തതാണ്.

**ഗുരൂണാം സദസദ്വാപി യദുക്തം തന്ന ലംഘയേത്**
**കുർവന്നാജ്ഞാം ദിവാരാത്രൗ ദാസവന്നിവസേദ് ഗുരൗ** 33

ഗുരുകല്പന(സത്തായാലും അസത്തായാലും)യെ ഒരിക്കലും ലംഘിച്ചുകൂടാ. രാപ്പകൽ അടിമയെപ്പോലെ സത്യത്തോടുകൂടി വസിച്ചുകൊള്ളേണ്ടതുമാകുന്നു.

**അദത്തന്ന ഗുരോർദ്രവ്യം ഉപഭുഞ്ജീത കർഹചിത്**
**ദത്തഞ്ച രങ്കവദ് ഗ്രാഹ്യം പ്രാണോഽപ്യേതേന ലഭ്യതേ** 34

ഗുരുവിനാൽ ദത്തം ചെയ്യാത്തതായ വസ്തുക്കളെ യാതൊരിക്കലും അനുഭവിച്ചുകൂടാ. ഗുരു തരുന്നതായാൽ അടിമയെപ്പോലെ വാങ്ങിച്ചുക്കൊള്ളുന്നതായാൽ അവനു പ്രാണധാരണം പോലും സാധ്യമാകുന്നതാണ്.

**പാദുകാസനശയ്യാദി ഗുരുണാ യദഭീഷ്ടിതം**
**നമസ്കുർവ്വീത തത്സർവ്വം പാദാഭ്യാം ന സ്പൃശേത് ക്വചിത്** 35

ഗുരുവിനു പ്രിയമായിട്ടുള്ള പാദുകം, ആസനം, കിടക്ക (മെത്ത കോസടി) മുതലായവകളെല്ലാം നമസ്കരിക്കേണ്ടതാകുന്നു. യാതൊന്നിനെയും കാലുകൊണ്ടു തൊട്ടുകൂടാത്തതും ആകുന്നു.

**ഗച്ഛതഃ പൃഷ്ഠതോ ഗച്ഛേത് ഗുരുച്ഛായാം ന ലംഘയേത്**
**നോൽബണം ധാരയേദ്വേഷം നാലങ്കാരാംസ്തതോൽബണാൻ 36**

ഗുരുവിന്റെ നിഴലിനെ കടക്കാതെ എവിടെയും ഗുരുവിന്റെ പിൻപേ നടക്കേണ്ടതാകുന്നു. ഗുരുവിനെക്കാൾ കൂടുതലായ വേഷത്തെയും അലങ്കാരത്തെയും ധരിച്ചുകൂടാത്തതുമാകുന്നു.

**ഗുരുനിന്ദാകരം ദൃഷ്ട്വാ ധാവയേന്ന തു വാസയേത്**
**സ്ഥാനം വാ തത്പരിത്യാജ്യം ജിഹ്വാച്ഛേദാക്ഷമോ യദി 37**

ഗുരുവിനെ നിന്ദിക്കുന്നവന്റെ നാവിനെ ഛേദിക്കുന്നതിനു സാമർത്ഥ്യമില്ലാത്ത പക്ഷം അവിടെനിന്നും ഓടിഒളിക്കുകയോ അല്ലാത്ത പക്ഷം ആ ദേശത്തെ വിട്ടുപോവുകയോ ചെയ്യണം.

**നോച്ഛിഷ്ടം കസ്യചിദ്ദേയം ഗുരോരാജ്ഞാം ന ച ത്യജേത്**
**കൃത്സ്നമുച്ഛിഷ്ടമാദായ ഹവിർവദ്ഭക്ഷയേത്സ്വയം 38**

ഗുരൂച്ഛിഷ്ടത്തെ യാതൊരുവർക്കും കൊടുത്തുകൂടാത്തതും ഗുരുവിനെ പറഞ്ഞു ആണയിട്ടു കൂടാത്തതും ഗുരുവിന്റെ കല്പനയെ വിശേഷമായും ബഹുമാനിക്കേണ്ടതുമാണു്.

**നാനൃതം നാപ്രിയം ചൈവ ന ഗർവ്വം നാപി വാ ബഹു**
**ന നിയോഗപരം ബ്രൂയാത് ഗുരോരാജ്ഞാം വിഭാവയേത് 39**

അസത്യമായും അപ്രിയമായും ഗർവോടുകൂടിയും അധികമായും പറയുന്നതിനപ്പുറമായുള്ള വാക്കുകളെ പറഞ്ഞുകൂട. ഗുരുവിന്റെ കല്പനയെ വിശേഷമായും ബഹുമാനിക്കേണ്ടതാണു്.

**പ്രഭോ ദേവകുലേശാന! സ്വാമിൻ രാജകുലേശ്വര!**
**ഇതി സംബോധനൈർഭീതോ ഗുരുഭാവേന സർവ്വദാ 40**

പ്രഭുവേ ദേവകുലത്തിലുള്ള ഈശ്വരന്മാർക്കെല്ലാം സ്വാമീ! രാജാവേ! എന്റെ കുലദൈവമേ! എന്നിങ്ങനെ സംബോധനാ പൂർവ്വമുള്ള വിളികളാൽ എപ്പോഴും ഗുരുഭാവനയോടും ഭയത്തോടും കൂടിയവനുമായിരിക്കേണ്ടതാണ്.

**മുനിഭിഃ പന്നഗൈർവാപി സുരൈർവ്വാ ശാപിതോ യദി**
**കാലമൃത്യുഭയാദ്വാപി ഗുരുഃ സംത്രാതി പാർവ്വതി! 41**

ഹേ പാർവ്വതി! മുനിവരരാലും പന്നഗരാലും സുരർകളാലും ശപിക്കപ്പെട്ടവനായാലും അതല്ലാ കാലമൃത്യുവിനാൽ ഭയപ്പെട്ടവനായാലും അതിൽനിന്നും അവനെ ഗുരുവരൻ രക്ഷിക്കുന്നു.

**അശക്താനി സുരാദ്യാശ്ച ഹ്യശക്താ മുനയസ്ഥഥാ**
**ഗുരുശാപോപപന്നസ്യ രക്ഷണായ ച കുത്രചിത് 42**

ഗുരുശാപത്തിൽനിന്നും രക്ഷിക്കുന്നതിനു സുരന്മാർ തുടങ്ങിയുള്ളവർതന്നെയും ശക്തരാകുന്നില്ല. അതുപോലെ യാതൊരു മുനികളും ഒരിക്കലും ശക്തരാകുന്നതല്ല.

**മന്ത്രരാജമിദം ദേവി ഗുരുരിത്യക്ഷരദ്വയം**
**സ്മൃതിവേദപുരാണാനാം സാരമേവ ന സംശയഃ 43**

ഹേ ദേവി! ‘ഗുരു’ എന്ന മന്ത്രരാജമായ ഈ രണ്ടക്ഷരവും സ്മൃതി, വേദം, പുരാണങ്ങൾ മുതലായവ എല്ലാറ്റിലും വച്ചു സാരമായിട്ടുള്ളതാണെന്നതിനു സംശയമില്ല.

**സത്കാരമാനപൂജാർത്ഥം ദണ്ഡകാഷായധാരണഃ**
**സ സന്ന്യാസീ ന വക്തവ്യഃ സന്ന്യാസീ ജ്ഞാനതത്പരഃ 44**

മര്യാദ, മാനം, പൂജ മുതലായതിനുവേണ്ടി ദണ്ഡകാഷായങ്ങളെ ധരിച്ചവൻ യാതൊരുവനോ അവനെ സന്ന്യാസി എന്നു പറഞ്ഞുകൂടാ. ജ്ഞാനതത്പരൻ യാതൊരുവനോ അവനെ യാണു സന്ന്യാസി എന്നു പറയേണ്ടതു്.

**വിജാനന്തി മഹാവാക്യം ഗുരോശ്ചരണസേവയാ**
**തേ വൈ സന്ന്യാസിനഃ പ്രോക്തോ ഇതരേ വേഷധാരിണഃ** 45

ഗുരുവിന്റെ പാദശുശ്രൂഷയോടുകൂടി മഹാവാക്യത്തെ അറിയുന്ന വൻ യാതൊരുവനോ അവൻ സന്ന്യാസി എന്നു പറയപ്പെടുന്നു. അല്ലാതുള്ളവർ വേഷധാരികളത്രേ.

**നിത്യം ബ്രഹ്മനിരാകാരം നിർഗ്ഗുണം ബോധയേത് പരം**
**ഭാസയൻ ബ്രഹ്മഭാവഞ്ച ദീപോ ദീപാന്തരം യഥാ** 46

ഒരു ദീപം മറ്റൊരു ദീപത്തെ പ്രകാശിപ്പിക്കുന്നതുപോലെ ബ്രഹ്മ ഭാവത്തോടുകൂടി പ്രകാശിക്കുന്നവനായും നിത്യമായും നിരാകാരമായും നിർഗ്ഗുണമായുമിരിക്കുന്ന പരബ്രഹ്മത്തെ ബോധിച്ചുകൊള്ളേണ്ടതാകുന്നു.

**ഗുരുപ്രസാദതഃ സ്വാത്മന്യാത്മാരാമനിരീക്ഷണാത്**
**സമതാ മുക്തിമാർഗ്ഗേണ സ്വാത്മജ്ഞാനം പ്രവർത്തതേ** 47

ഗുരുകൃപയാൽ തന്റെ ആത്മാവിൽ ആത്മാരാമനെ കാണുന്ന തിനാൽ സമത്വമാകുന്ന മുക്തിമാർഗ്ഗത്താൽ സ്വന്തം (തന്റെ) ആത്മജ്ഞാനം പ്രവർത്തിക്കപ്പെടുന്നു.

**ആബ്രഹ്മസ്തംബപര്യന്തം പരമാത്മസ്വരൂപകം**
**സ്ഥാവരം ജംഗമഞ്ചൈവ പ്രണമാമി ജഗന്മയം** 48

ബ്രഹ്മാവു മുതൽ പുൽക്കൊടി വരെയുള്ള സ്ഥാവരജംഗമങ്ങളും പരമാത്മസ്വരൂപംതന്നെ ആകുന്നു. ആകയാൽ ജഗന്മയനായ ഗുരുവിനെ നമസ്കരിക്കുന്നു.

**പരാത്പരതരം ധ്യായേന്നിത്യമാനന്ദകാരകം**
**ഹൃദയാകാശമദ്ധ്യസ്ഥം ശുദ്ധസ്ഫടികസന്നിഭം** 49

ശ്രേഷ്ഠത്തിലും ശ്രേഷ്ഠമായും നിത്യമായും ആനന്ദത്തെ ഉണ്ടാക്കി ച്ചെയ്യുന്നതും ഹൃദയാകാശമദ്ധ്യത്തിൽ ഇരിക്കുന്നതും ശുദ്ധ സ്ഫടികത്തിനു തുല്യമായ പ്രകാശത്തോടുകൂടിയതുമായ ഗുരു വിനെ ധ്യാനിക്കുന്നു.

**സ്ഫടികേ സ്ഫടികം രൂപം ദർപ്പണേ ദർപ്പണോ യഥാ**
**തദാത്മനി ചിദാകാരമാനന്ദം സോഹമിത്യുത** 50

സ്ഫടികത്തിൽ പ്രകാശിക്കുന്ന സ്ഫടികംപോലെയുള്ള രൂപ ത്തോടും കണ്ണാടിയിൽ കണ്ണാടി എങ്ങനെ അഭേദമായിരിക്കുന്നു വോ അതുപോലെ ആത്മാവിൽ ചിദാകാരാനന്ദമേതോ അതു നിശ്ചയമായും ഞാൻതന്നെ.

**അംഗുഷ്ഠമാത്രം പുരുഷം ധ്യായേച്ച ചിന്മയം ഹൃദി**
**തത്ര സ്ഫുരതി യോ ഭാവഃ ശൃണു തത് കഥയാമി തേ** 51

അംഗുഷ്ഠമാത്രമായും ചിന്മയമായുമിരിക്കുന്ന പുരുഷനെ ഹൃദയ ത്തിൽ ധ്യാനിക്കുക. അവിടെ യാതൊരു രൂപത്തോടുകൂടി പ്രകാശിക്കുന്നുവോ അതിനെ നിനക്കായി പറയുന്നുണ്ട്. കേൾക്കുക.

**അജോഹമമരോഹഞ്ച ഹ്യനാദിനിധനോ ഹ്യഹം**
**അവികാരശ്ചിദാനന്ദോ ഹ്യണീയാൻ മഹതോ മഹാൻ** 52

അണിവിലും അണുവായും മഹത്തിലും മഹത്തായും അവികാര മായും ചിദാനന്ദവുമായ അജൻ ഞാനാകുന്നു; അമരനും ഞാനാ കുന്നു; ആദ്യന്ത്യമില്ലാത്തവനും ഞാനാകുന്നു.

**അപൂർവ്വമപരം നിത്യം സ്വയംജ്യോതിർന്നിരാമയം**
**വിരജം പരമാകാശം ധ്രുവമാനന്ദമവ്യയം** 53

**അഗോചരം തഥാഗമ്യം നാമരൂപവിവർജ്ജിതം**
**നിശ്ശബ്ദന്തു വിജാനീയാത്സ്വഭാവാത് ബ്രഹ്മ പാർവതി! 54**

അല്ലയോ പാർവതി! അപൂർവ്വമായും അപരമായും നിത്യമായും സ്വയം ജോതിയായും നിരാമയമായും വിരജമായും പരമാകാശ (ആസ്പദമില്ലാത്ത വെളിച്ച)മായും എന്നുമുള്ളതായും ആനന്ദ മായും അവ്യയമായും അഗോചരമായും അപ്രകാരം അഗമ്യ മായും (അറിയപ്പെടാത്തതായും) നാമരൂപങ്ങളില്ലാത്തതായും ശബ്ദമില്ലാത്തതുമായ ബ്രഹ്മത്തെ സ്വഭാവമായി അറിയേണ്ടതാ കുന്നു.

**യഥാ ഗന്ധസ്വഭാവത്വം കർപ്പൂരകുസുമാദിഷു**
**ശീതോഷ്ണസ്വഭാവത്വം തഥാ ബ്രഹ്മണി ശാശ്വതം 55**

യാതൊരു പ്രകാരം കർപ്പൂരകുസുമാദികളിൽ ഗന്ധസ്വഭാവവും ശീതോഷ്ണത്വാദിസ്വഭാവവും ഇരിക്കുന്നുവോ അപ്രകാരം ബ്രഹ്മ ത്തിൽ ശാശ്വതവും ഇരിക്കുന്നു.

**യഥാ നിജസ്വഭാവേന കുണ്ഡലേ കടകാദിഷു**
**സുവർണ്ണത്വേന തിഷ്ഠന്തി തഥാഹം ബ്രഹ്മ ശാശ്വതം 56**

കുണ്ഡലം കടകം മുതലായവ ഏതുപ്രകാരം നിജസ്വഭാവത്താൽ സുവർണ്ണമായിരിക്കുന്നു, അപ്രകാരം ഞാൻ ശാശ്വതമായ ബ്രഹ്മ മാകുന്നു.

**സ്വയം തഥാവിധോ ഭൂത്വാ സ്ഥാതവ്യം യത്രകുത്രചിത്**
**കീടോ ഭൃംഗ ഇവ ധ്യാനാദ്യഥാ ഭവതി താദൃശഃ 57**

പുഴു 'ഞാൻ ഭൃംഗമാകുന്നു' എന്നുള്ള ധ്യാനത്താൽ അതേ രൂപമായിത്തീരുന്നു. അതുപോലെ 'ഞാൻ ബ്രഹ്മമാകുന്നു'

എന്നുള്ള ഭാവനയാൽ സ്വയം ആ തന്മയത്തോടുകൂടി എവിടെയെങ്കിലും ഇരിക്കേണ്ടതാണ്.

**ഗുരുധ്യാനം തഥാ കൃത്വാ സ്വയം ബ്രഹ്മമയോ ഭവേത്**
**പിണ്ഡേ പദേ തഥാ രൂപേ മുക്താസ്തേ നാത്ര സംശയഃ** 58

അപ്രകാരം അന്തഃകരണത്തിൽ ഗുരുവിനെ ധ്യാനിക്കുന്നതാകയാൽ തനിയെ ബ്രഹ്മമായിത്തീരും; പിണ്ഡത്തിലും പദത്തിലും അതുപോലെ രൂപത്തിലും അവർ മുക്തരാകും. അതിനു സംശയമില്ല.

**പാർവത്യുവാച –**
**പിണ്ഡം കിന്തു മഹാദേവ പദം കിം സമുദാഹൃതം**
**രൂപാതീതഞ്ച രൂപം കിം ഏതദാഖ്യാഹി ശങ്കര!** 59

പാർവ്വതീദേവി ചോദിച്ചു, ഹേ മഹാദേവാ! പിണ്ഡമെന്നാലെന്താണ്? പദമന്നാലെന്താണ്? രൂപമെന്നാലെന്താണ്? രൂപാതീതമെന്നാലെന്താണ്? അല്ലയോ ശങ്കരാ! ഇതിനെയും എനിക്കുവേണ്ടി അരുളിചെയ്താലും.

**മഹാദേവ ഉവാച –**
**പിണ്ഡം കുണ്ഡലിനീ ശക്തിഃ പദം ഹംസമുദാഹൃതം**
**രൂപം ബിന്ദുരിതി ജ്ഞേയം രൂപാതീതം നിരഞ്ജനം** 60

ശ്രീ മഹാദേവൻ അരുളിചെയ്തു, പിണ്ഡം എന്നു പറയുന്നതു കുണ്ഡലിനീശക്തിയും പദം ഹംസപദവും ആകുന്നു. രൂപമെന്നതു ബിന്ദുവും രൂപാതീതമാകുന്നതു നിരഞ്ജനവുമാണെന്നു അറിഞ്ഞുകൊള്ളുക.

**പിണ്ഡേ മുക്താഃ പദേ മുക്താ രൂപേ മുക്താ വരാനനേ**
**രൂപാതീതേ തു യേ മുക്താസ്തേ മുക്താ നാത്ര സംശയഃ** 61

ഹേ പാർവതീ! പിണ്ഡത്തിൽ മുക്തരായവരും പദത്തിൽ മുക്ത രായവരും രൂപാതീതത്തിൽ മുക്തരായവരും മുക്തന്മാർതന്നെ; ഇതിനു സംശയമില്ല.

**ഗുരേർധ്യനേനൈവ നിത്യം ദേഹീ ബ്രഹ്മമയോ ഭവേത്**
**സ്ഥിതശ്ച യത്ര കുത്രാപി മുക്തോƒസൗ നാത്ര സംശയഃ** 62

നിത്യവും ഗുരുവിനെ ധ്യാനിക്കുന്നതിലൂടെ ദേഹി ബ്രഹ്മമയ മായിത്തന്നെ ഭവിക്കും. അവൻ യാതൊരിടത്തിരുന്നാലും മുക്ത നായിത്തന്നെയിരിക്കും അതിനു സംശയമില്ല.

**ജ്ഞാനവൈരാഗ്യമൈശ്വര്യം യശഃ ശ്രീ സമുദാഹൃദം**
**ഷഡ്ഗുണൈശ്വര്യയുക്തോ ഹി ഭവാൻ ശ്രീഗുരുഃ പ്രിയേ** 63

ഹേ പ്രിയേ! ജ്ഞാനം വൈരാഗ്യം, ഐശ്വര്യം, കീർത്തി, സമ്പത്തു മുതലായ ഷഡ്ഗുണൈശ്വര്യത്തോടുകൂടിയ ഭഗവാ നാണു ശ്രീഗുരുവാകുന്നത്.

**ഗുരുഃ ശിവോ ഗുരുർദ്ദേവോ ഗുരൂർബന്ധുഃ ശരീരിണാം**
**ഗുരുരാത്മാ ഗുരുർജ്ജീവോ ഗുരോരന്ന്യന്ന വിദ്യതേ** 64

ശരീരികൾക്കു ഗുരു ശിവനാകുന്നു, ഗുരു ദേവനാകുന്നു. ഗുരു ബന്ധുവാകുന്നു. ആത്മാവും ജീവനും ഗുരുവാകുന്നു. ഗുരുവിൽ നിന്നന്യമായി വേറെ ഒന്നുംതന്നെയില്ല.

**ഏകാകീ നിസ്പൃഹഃ ശാന്തശ്ചിന്താസൂയാദിവർജ്ജിതഃ**
**ബാല്യഭാവേന യോ ഭാതി ബ്രഹ്മജ്ഞാനീ സ ഉച്യതേ** 65

ഏകാകിയും ആശയില്ലാത്തവനായും ശാന്തനായും വ്യാകുലം അസൂയ മുതലായവ ഇല്ലാത്തവനായി ബാല്യഭാവത്തോടുകൂടി യവനായി യാതൊരുവൻ പ്രകാശിക്കുന്നുവോ അവൻ ബ്രഹ്മ ജ്ഞാനി എന്നു പറയപ്പെടുന്നു.

**ന സുഖം വേദശാസ്ത്രേഷു ന സുഖം മന്ത്രയന്ത്രകേ**
**ഗുരോഃ പ്രസാദാദന്യത്ര സുഖം നാസ്തി മഹീതലേ** 66

വേദശാസ്ത്രങ്ങളിലും മന്ത്രയന്ത്രങ്ങളിലും മറ്റും സുഖം ലഭിക്കുന്നതല്ല. ഗുരുപ്രസാദമൊന്നല്ലാതെ ഭൂമിയിൽ ഒരിടത്തും സുഖം ഉണ്ടാകുന്നതല്ല.

**ചാർവാകവൈഷ്ണവമതേസുഖം പ്രാഭാകരേ നഹി**
**ഗുരോഃ പാദാന്തികേ യദ്വത്സുഖം വേദാന്തസമ്മതം** 67

ഗുരുപാദാന്തികത്തിലുണ്ടാകുന്ന വേദാന്തസമ്മതമാകുന്ന സുഖത്തെപോലുള്ള സുഖം ചാർവ്വാകവൈഷ്ണണവമതങ്ങളിലും പ്രാഭാകരമതത്തിലും ലഭിക്കുന്നതല്ല.

**ന തത്സുഖം സുരേന്ദ്രസ്യ ന സുഖം ചക്രവർത്തിനാം**
**യത്സുഖം വീതരാഗസ്യ മുനേരേകാന്തവാസിനഃ** 68

ത്യാഗമില്ലാത്തവനായി ഏകാന്തവാസിയായിരിക്കുന്ന മുനിക്കു യാതൊരു സുഖമുണ്ടാകുന്നുവോ ആ സുഖം ഇന്ദ്രനുപോലും ലഭിക്കുന്നതല്ല. ചക്രവർത്തികൾക്കും ഉണ്ടാകുന്നില്ല.

**നിത്യം ബ്രഹ്മരസം പീത്വാ തൃപ്തോ യഃ പരമാത്മനി**
**ഇന്ദ്രഞ്ച മന്യതേ രങ്കം നൃപാണാം തത്ര കാ കഥാ** 69

നിത്യവും ബ്രഹ്മരസത്തെ പാനം ചെയ്തു യാതൊരുവൻ തൃപ്തനായിരിക്കുന്നു അവൻ ഇന്ദ്രനെപോലും അടിമയായി കരുതുന്നതായാൽ പിന്നെ രാജാക്കന്മാരുട കഥ അവിടെ എന്താണു പറയേണ്ടത്?

**യതഃ പരമകൈവല്യം ഗുരുമാർഗ്ഗേണ വൈ ഭവേത്**
**ഗുരുഭക്തിരതഃ കാര്യാ സർവദാ മോക്ഷകാംക്ഷിഭിഃ** 70

യാതൊരു കാരണത്താൽ ഗുരുമാർഗ്ഗത്തിലൂടെ ശ്രേഷ്ഠമായ മോക്ഷമുണ്ടാകുന്നുവോ അതേ കാരണത്താൽ മോക്ഷത്തെ ഇച്ഛിക്കുന്നവർ എപ്പോഴും ഗുരുവിൽ ഭക്തിയെ ആചരിക്കേണ്ടതാകുന്നു.

**ഏകമേവാദ്വിതീയോƒഹം ഗുരുവാക്യേന നിശ്ചിതഃ**
**ഏവമഭ്യസ്യതാ നിത്യം ന സേവ്യം വൈ വനാന്തരം** 71

ഒരേ അദ്വീതീയൻ (രണ്ടില്ലാത്തവൻ) ഞാൻതന്നെ എന്നുള്ള ഗുരുവാക്യത്താൽ നിശ്ചയിക്കപ്പെട്ടതിനെ ഇപ്രകാരം ദിവസവും അഭ്യസിക്കുന്നവൻ വനാന്തരത്തെ സേവിക്കേണ്ടതായി വരികയില്ല.

**അഭ്യാസാന്നിമിഷേണൈവ സമാധിമധിഗച്ഛതി**
**ആജന്മജനിതം പാപം തത്ക്ഷണാദേവ നശ്യതി** 72

അഭ്യാസത്താൽ നിമിഷമാത്രംകൊണ്ടു സമാധിയടയുന്നു. ജന്മം മുതലുണ്ടായ പാപങ്ങളെല്ലാം തത്ക്ഷണം തന്നെ നശിക്കുന്നു.

**കിമാവാഹനമവ്യക്തേ വ്യാപകേ കിം വിസർജ്ജനം**
**അമൂർത്തൗ ച കഥം പൂജാ കഥം ധ്യാനം നിരമയേ** 73

അവ്യക്തമായതിനെ ഒരു പീഠത്തിൽ ആവാഹിക്കുന്നതെങ്ങനെ? വ്യാപകമായതിനെ അതു മുൻപിരുന്നതായ ദിക്കീലേക്ക് അയയ്ക്കുന്നതെങ്ങനെ? അമൂർത്തത്തിനെ പൂജിക്കുന്നതെങ്ങനെ? നിരാമയത്തിനെ എങ്ങനെയാണു ധ്യാനിക്കുന്നത്?

**ഗുരുർവിഷ്ണുഃ സത്വമയോ രാജസശ്ചതുരാനനഃ**
**താമസോ രുദ്രരൂപേണ സൃജത്യവതി ഹന്തി ച** 74

ഗുരു രാജസമയനായ ബ്രഹ്മാവായിട്ടു സൃഷ്ടിക്കുകയും സത്വ മയനായ വിഷ്ണുവായിട്ടു രക്ഷിക്കുകയും താമസമയനായ രുദ്ര നായിട്ടു സംഹരിക്കുകയും ചെയ്യുന്നു.

**സ്വയം ബ്രഹ്മമയോ ഭൂത്വാ തല്പരഞ്ചാവലോകയേത്**
**പരാല്പരതരം നാന്യത് സർവ്വഗം തം നിരാമയം** 75

സ്വയം ബ്രഹ്മമായി ഭവിച്ചിട്ട് അതിൽ പരമായതിനെയും കാണുക. പരത്തിനുമപ്പുറമായി മറ്റൊന്നില്ലാത്തതാകുന്നു. എല്ലാ റ്റിലുമിരിക്കുന്ന നിരാമയവും അതുതന്നെയാണ്.

**തസ്യാവലോകനം പ്രാപ്യ സർവ്വസംഗവിവർജ്ജിതഃ**
**ഏകാകീ നിസ്പൃഹശ്ശാന്തഃ സ്ഥാതവ്യം തത്പ്രസാദതഃ** 76

ആ ഗുരുവിന്റെ അവലോകനത്തെ ലഭിച്ചിട്ട് അദ്ദേഹത്തിന്റെ പ്രസാദത്താൽ സർവ്വചേർച്ചകളെയും വിട്ടവനായും ഏകാകി യായും സർവ്വ ആശകളുമറ്റവനായും ശാന്തനായും ഇരിക്കേണ്ട താണ്.

**ലബ്ധം വാഥ ന ലബ്ധം വാ സ്വല്പം വാ ബഹുലം തഥാ**
**നിഷ്കാമേനൈവ ഭോക്തവ്യം സദാ സന്തുഷ്ടമാനസഃ** 77

ലഭിച്ചാലും ലഭിച്ചില്ലെങ്കിലും അല്പമായാലും അധികമായാലും എപ്പോഴും ആഗ്രഹിക്കാത്ത കിട്ടുന്നതിനെയെല്ലാം സന്തോഷ ത്തോടുകൂടി അനുഭവിക്കണം.

**സർവ്വജ്ഞപദമിത്യാഹുർദ്ദേഹീ സർവമയോ ഭുവി**
**സദാനന്ദഃ സദാശാന്തോ രമതേ യത്രകുത്രചിത്** 78

ഭൂവിൽ ദേഹിയായവൻ ഏതേതുദിക്കിലിരുന്നാലും സദാനന്ദ നായും എന്നും ശാന്തനായും രമിക്കുന്നുവോ അതു സർവ്വജ്ഞ പദമെന്നു പറയപ്പെടുന്നു.

**യത്രൈവ തിഷ്ഠതേ സോഽപി സ ദേശഃ പുണ്യഭാജനം**
**മുക്തസ്യ ലക്ഷണം ദേവി തവാഗ്രേ കഥിതം മയാ 79**

അവൻ യാതൊരു ദിക്കിൽ ഇരിക്കുന്നുവോ ആ ദേശം പുണ്യ ദേശമാകുന്നു. ഹേ ദേവി! മുക്തന്റെ ലക്ഷണത്തേയും നിന്നോടു മുൻപ് എന്നാൽ പറയപ്പെട്ടു.

**ഉപദേശഃ സ്വയം ദേവി ഗുരുമാർഗ്ഗേണ മുക്തിദഃ**
**ഗുരുഭക്തിസ്തഥാത്യന്താ കർത്തവ്യാ വൈ മനീഷിഭിഃ 80**

ഹേ ദേവി! സ്വയമായ ഈ ഉപദേശം ഗുരുമാർഗ്ഗത്തിൽകൂടി മുക്തിയെ തരുന്നതാകുന്നു. അങ്ങനെയുള്ള ഗുരുഭക്തിയെ വിവേകികളായുള്ളവർ ചെയ്യത്തക്കതുമാകുന്നു.

**നിത്യയുക്താശ്രയഃ സർവോ വേദകൃത്സർവവേദകൃത്**
**സ്വപരജ്ഞാനദാതാ ച തം വന്ദേ ഗുരുമീശ്വരം 81**

നിത്യയുക്താശ്രയനും സർവ്വനും വേദത്തെ ഉണ്ടാക്കിയവനും സമസ്ത അറിവിനെയും ഉണ്ടാക്കി ചെയ്‌വവനും തന്റെ അറിവി നെയും പ്രജ്ഞാനത്തെയും തരുന്നവനുമായ ആ ഗുരുവരനാ കുന്ന ഈശ്വരനെ നമസ്കരിക്കുന്നു.

**യദ്യപ്യധീതാ നിഗമാഃ ഷഡംഗാ ആഗമാഃ പ്രിയേ!**
**അദ്ധ്യാത്മാദീനി ശാസ്ത്രാണി ജ്ഞാനം നാസ്തി ഗുരും വിനാ 82**

ഹേ പ്രിയേ! വേദങ്ങളെയും ഷഡംഗം (ശിക്ഷ, കല്പം, വ്യാക രണം, നിരുക്തം, ഛന്ദസ്സ്, ജ്യോതിഷം എന്നിവ) അദ്ധ്യാത്മം മുതലായ ശാസ്ത്രങ്ങളെയും അറിഞ്ഞിരുന്നാലും ഗുരുവിനെ കൂടതെ ജ്ഞാനമുണ്ടാകുന്നതല്ല.

**ശിവപൂജാരതോ വാപി വിഷ്ണുപൂജാരതോഥവാ**
**ഗുരുതത്ത്വവിഹീനശ്ചേത് തത്സർവം വ്യർത്ഥമേവഹി 83**

ശിവപൂജയിൽ രതനായിരുന്നാലും വിഷ്ണുപൂജയിൽ രതനായിരുന്നാലും ഗുരുതത്ത്വം കൈവരാത്തവനായാൽ നിശ്ചയമായും അവയെല്ലാം വ്യർത്ഥം തന്നെയാകുന്നു.

**ശിവസ്വരൂപമജ്ഞാത്ത്വാ ശിവപൂജാ കൃതാ യദി**
**സാ പൂജാനാമമാത്രം സ്യാച്ചിത്രദീപ ഇവ പ്രിയേ!** 84

ശിവന്റെ സ്വരൂപത്തെ അറിയാതെ ശിവപൂജ ചെയ്യുന്നതായാൽ അതു ചിത്രത്തിലുള്ള വിളക്കുപോലെ പേരിനുമാത്രമുള്ള പൂജയേ ആകയുള്ളൂ.

**സർവം സ്യാത്സഫലം കർമ്മ ഗുരുദീക്ഷാപ്രഭാവതഃ**
**ഗുരുലാഭാത്സർവലാഭോ ഗുരുഹീനസ്തു ബാലിശഃ** 85

ഗുരുദീക്ഷയുടെ മഹിമയാൽ സർവ്വകർമ്മങ്ങളും നല്ല ഫലത്തോടു കൂടിയവയായിത്തീരും. ഗുരുലാഭം ഒന്നിനാൽ എല്ലാ പ്രകാരത്തിലുമുള്ള ലാഭങ്ങളുമുണ്ടാകും. ഗുരുവില്ലാത്തവൻ മൂഢനായി ഭവിക്കും.

**ഗുരുഹീനഃ പശുഃ കീടഃ പതംഗോ വക്തുമർഹതി**
**ശിവരൂപം സ്വരൂപഞ്ച ന ജാനാതി യതസ്സ്വയം** 86

ഗുരുവില്ലാത്തവൻ ശിവരൂപത്തെയും സ്വയമേവ ആത്മരൂപത്തെയും അറിയുന്നില്ല. അതിനാൽ അവൻ മൃഗമെന്നോ കൃമിയെന്നോ, വീട്ടിൽ പൂച്ചിയെന്നോ മറ്റോ പറയത്തക്കതാകുന്നു.

**തസ്മാത് സർവ്വപ്രയത്നേന സർവ്വസംഗവിവർജ്ജിതഃ**
**വിഹായ ശാസ്ത്രജാലാനി ഗുരുമേവ സമാശ്രയേത്** 87

ആകയാൽ സർവ്വവിധമായ ചർച്ചകളെയും ശാസ്ത്രക്കൂട്ടങ്ങളെയും ഉപേക്ഷിച്ചു സർവ്വപ്രയത്നത്തോടു കൂടി വഴിയാകും വണ്ണം ഗുരുവിനെ ആശ്രയിക്കേണ്ടതാണ്.

**നിരസ്തസർവ്വസന്ദേഹോ ഏകീകൃത്യ സുദർശനം**
**രഹസ്യം യോ ദർശയതി ഭജാമി ഗുരമീശ്വരം.** 88

യാതൊരുവൻ സർവസന്ദേഹങ്ങളും തീർന്നു രഹസ്യമായ ആ ദർശനത്തെ ഒന്നാക്കി കാണിക്കുന്നുവോ അങ്ങനെയുള്ള ഗുരു വാകുന്ന ഈശ്വരനെ ഞാൻ ഭജിക്കുന്നു.

**ജ്ഞാനഹീനോ ഗുരുസ്ത്യാജ്യോ മിഥ്യാവാദീ വിഡംബകഃ**
**സ്വവിശ്രാന്തിം ന ജാനാതി പരശാന്തിം കരോതി കിം** 89

ജ്ഞാനഹീനനും മിഥ്യാവാദത്തോടുകൂടിയവനും വിഡംബക നുമായ (വേഷധാരി=വഞ്ചകൻ) ഗുരു ഉപേക്ഷിക്കത്തക്കവൻ ആകുന്നു. സ്വയം വിശ്രാന്തിയെ അറിയാത്ത അവൻ അന്യന്മാ ർക്ക് എന്തു ശാന്തിയാണു ചെയ്യുന്നത്?

**ശിലായാ കിം പരം ജ്ഞാനം ശിലാസംഘപ്രതാരണേ**
**സ്വയം തർത്തും ന ജാനാതി പരം നിസ്താരയേത് കഥം** 90

കല്ലിനെ (നദി) കടത്തുന്നതിനു കല്ല് എന്താണ് അറിയുന്നത്? തന്നെ കടത്തിക്കൊള്ളുന്നതിന്ന് അറിഞ്ഞുകൂടാത്തവൻ അന്യരെ എങ്ങനെ കടത്തും? (തന്നെ രക്ഷിക്കാൻ സാമർത്ഥ്യമില്ലാത്തവൻ അന്യനെ എങ്ങനെ രക്ഷിക്കും എന്നു സാരം.)

**ന വന്ദനീയാസ്തേ കഷ്ടം ദർശനാത് ഭ്രാന്തികാരകാഃ**
**വർജ്ജയേത്താൻ ഗുരൂൻ ദൂരേ! ധീരാനേവ സമാശ്രയേത്** 91

അയ്യോ! കഷ്ടം! ദർശനമാത്രത്താൽ ഭ്രാന്തിയെ ഉണ്ടാക്കിചെയ്യു ന്നവരായ ഗുരുക്കന്മാർ വന്ദിക്കത്തക്കവരല്ല. അവരെ ഏറ്റവും ദൂര ത്തിൽ ഉപേക്ഷിച്ചതിനു ശേഷം ധീരനായിരിക്കുന്ന ഗുരുവിനെ ത്തന്നെ ആശ്രയിക്കണം.

**പാഖണ്ഡിനഃ പാപരതാ നാസ്തികാ ഭേദബുദ്ധയഃ**
**സ്ത്രീലംപടാ ദുരാചാരാഃ കൃതഘ്നാ ബകവൃത്തയഃ** 92

വേദവിരോധികളും (പാഷണ്ഡന്മാർ) പാപത്തെ ചെയ്യുന്നവരും നാസ്തികന്മാരും ഭേദബുദ്ധിയുള്ളവരും സ്ത്രീലമ്പടരും ദുരാചാരന്മാരും നന്ദിയില്ലാത്തവരും കൊക്കിനെപ്പോലെ വഞ്ചകന്മാരുമായ[2] ഗുരുക്കന്മാർ വന്ദിക്കത്തക്കവരല്ല. അവരെ ഏറ്റവും ദൂരത്തിൽ ഉപേക്ഷിക്കണം.

**കർമ്മഭ്രഷ്ടാഃ ക്ഷമാനഷ്ടാ നിന്ദ്യതർക്കൈശ്ച വാദിനഃ**
**കാമിനഃ ക്രോധിനശ്ചൈവ ഹിംസ്രാശ്ചണ്ഡാഃ ശഠാസ്തഥാ** 93

**ജ്ഞാനലുപ്താ ന കർത്തവ്യാ മഹാപാപാസ്തഥാ പ്രിയേ!**
**ഏഭ്യോ ഭിന്നോ ഗുരുഃ സേവ്യ ഏകഭക്ത്യാ വിചാര്യ ച** 94

കർമ്മഭ്രഷ്ടന്മാരും ക്ഷമയില്ലാത്തവരും നിന്ദ്യമായിരിക്കുന്ന തർക്കങ്ങളാൽ വാദിക്കുന്നവരും കാമികളും കോപികളും ഹിംസാശീലന്മാരും ചണ്ഡക്രൂരന്മാരും അപ്രകാരം ശഠന്മാരും ജ്ഞാനമില്ലത്തവരും മഹാപാപികളുമായ ഇവരെ ഹേ പ്രിയേ ഗുരുക്കന്മാരായി സ്വീകരിച്ചു കൂടാ. ഇങ്ങനെയുള്ളവർക്കിതരമായ ഗുരുവിനെ ചിന്തിച്ചു ഏകഭക്തിയോടുകൂടി സേവിക്കപ്പെടേണ്ടതാണ്.

**ശിഷ്യാദന്യത്ര ദേവേശി! ന വദേദ്യസ്യ കസ്യചിത്**
**നരാണാം ച ഫലപ്രാപ്തൗ ഭക്തിരേവ ഹി കാരണം** 95

അല്ലയോ ദേവേശി! ശിഷ്യന്മാർക്കല്ലാതെ മറ്റു യാതൊരുത്തർക്കും ഇതിനെ പറഞ്ഞുകൊടുത്തുകൂടാ. നരന്മാർക്കു ഫലപ്രാപ്തിക്കുള്ള കാരണം നിശ്ചയമായും ഭക്തിതന്നെയാകുന്നു.

---

[2] കൊക്കിനെപ്പോലെ ചലനമില്ലാതിരുന്ന് തനിക്കു എടുക്കത്തക്കതായ മത്സ്യം വരുമ്പോൾ ഒരേ കൊത്താൽ കൊത്തിയെടുക്കുന്നതുപോലെ വിഷയമുണ്ടാകുന്നതുവരെ ധ്യാനിച്ചുകൊണ്ടിരിക്കുന്ന വൈരാഗ്യവാന്മാരെപ്പോലെ ബാഹ്യത്തിൽ കാണിച്ചും ഉള്ളിൽ വിഷയധ്യാനത്തോടുകൂടിയിരുന്നു വിഷയം സിദ്ധിച്ചതിനുശേഷം എല്ലാം ചെയ്യുന്നവരെന്നു സാരം.

**ഗൂഢോ ദൃഢശ്ച പ്രീതശ്ച മൗനേന സുസമാഹിതഃ**
**സകൃത് കാമഗതോ വാപി പഞ്ചധാ ഗുരുരീരിതഃ** 96

ഗൂഢനായും ദൃഢനായും സന്തോഷമുള്ളവനായും മൗന ത്തോടുകൂടി വഴിയാകും വണ്ണം സമാധിയടഞ്ഞിട്ടുള്ളവനായും എപ്പേഴെങ്കിലും ഒരു പ്രാവശ്യം ആഗ്രഹത്തെ നിവർത്തിച്ചവനു മായവനെയാണ് (ഈ അഞ്ചു വകകളെയും ഉള്ളവനെയാണ്) ഗുരു എന്നു പറയുന്നത്.

**സർവ്വം ഗുരുമുഖാല്ലബ്ധം സഫലം പാപനാശനം**
**യദ്യദാത്മഹിതം വസ്തു തത്തദ്ദ്രവ്യം ന വഞ്ചയേത്** 97

ഗുരുമുഖത്തുനിന്നും ലഭിക്കപ്പെടുന്നവയെല്ലാം ഫലമുള്ളതും പാപത്തെ ഒഴിവാക്കുന്നതും ആകുന്നു. യാതൊരു വസ്തു തനിക്കു ഹിതമായിട്ടുള്ളതോ അതാതു ദ്രവ്യങ്ങളെ വഞ്ചിച്ചു കൂടാത്ത താകുന്നു.

**ഗുരുദേവാർപ്പണം വസ്തു തേനതുഷ്ടോഽസ്മി സുവ്രതേ!**
**ശ്രീഗുരോഃ പാദുകാം മുദ്രാം മൂലമന്ത്രഞ്ച ഗോപയേത്** 98

നല്ല വ്രതത്തോടുകൂടിയവളേ! ഗുരുദേവാർപ്പണത്തിനുള്ള വസ്തു യാതൊന്നോ അതിനാൽ ഞാൻ തൃപ്തിയുള്ളവനാകുന്നു. ശ്രീഗുരുവിന്റെ പാദുകമാകുന്ന മുദ്രയേയും മൂലമന്ത്രത്തേയും രഹസ്യമായി വയ്ക്കേണ്ടതാണ്.

**നതാസ്മി തേ നാഥ! പാദാരവിന്ദം**
**ബുദ്ധീന്ദ്രിയപ്രാണമനോവചോഭിഃ**
**യച്ചിന്ത്യതേ ഭാവിത ആത്മയുക്തൗ**
**മുമുക്ഷുഭിഃ കർമ്മമയോപശാന്തയേ** 99

പാർവ്വതി പറഞ്ഞു – മുമുക്ഷുക്കളാൽ ഭാവിക്കപ്പെടുന്ന ആത്മ യുക്തിയാൽ കർമ്മസ്വരൂപോപശാന്തിക്കുവേണ്ടി യാതൊന്നു ചിന്തിക്കപ്പെടുന്നുവോ അങ്ങനെയുള്ള അങ്ങയുടെ പാദാരവിന്ദ

ങ്ങളെ ബുദ്ധീന്ദ്രിയപ്രാണമനോവാക്കുകളാൽ ഹേ നാഥാ! ഞാൻ നമസ്കരിക്കുന്നവളായിരിക്കുന്നു.

**അനേന യദ്ഭവേത് കാര്യം തദ്വദാമി തവ പ്രിയേ!**
**ലോകോപകാരകം ദേവി! ലൗകികന്തു വിവർജ്ജയേത്** 100

ഭഗവാൻ പറഞ്ഞു – പ്രിയമുള്ളവളേ! ഇതിനാൽ യാതൊരു കാര്യമുണ്ടാകുന്നുവോ അതിനെ ഞാൻ നിനക്കായിട്ടു പറയാം. ഹേ ദേവി! ഇതു ലോകോപകാരമായിട്ടുള്ളതാകയാൽ ലൗകികത്തിനെ വിട്ടുകളയേണ്ടതാണ്.

**ലൗകികാദ്ധർമ്മതോ യാതി ജ്ഞാനഹീനോ ഭവാർണ്ണവേ**
**ജ്ഞാനഭാവേ ച യത് സർവ്വം കർമ്മ നിഷ്കർമ്മ ശാമ്യതി** 101

ലൗകികകർമ്മത്താൽ ജ്ഞാനഹീനനായിട്ടു ഭവാർണ്ണവത്തിൽ (ജ്ഞാനക്കടലിൽ) വീഴുന്നു. ജ്ഞാനഭാവനയാൽ സർവകർമ്മങ്ങളും അറ്റവനായിത്തീരുന്നു.

**ഇമാം തു ഭക്തിഭാവേന പഠൻ വൈ ശൃണുയാദപി**
**ലിഖിത്വാ യത് പ്രദാനേന തത്സർവ്വം ഫലമശ്നുതേ** 102

ഇതിനെ ഭക്തിയായി പഠിക്കുന്നതായാലും കേൾക്കുന്നതായാലും എഴുതികൊടുക്കുന്നതായാലും അതിന്റെ എല്ലാ ഫലങ്ങളും അനുഭവിക്കുന്നു.

**ഗുരുഗീതാമിമാം ദേവി! ഹൃദി നിത്യം വിഭാവയ**
**മഹാവ്യാധിഗതൈർദുഃഖൈഃ സർവ്വദാ പ്രജപേന്മുദാ** 103

ദേവീ ഹൃദയത്തിൽ നിത്യവും ഈ ഗുരുഗീതയെ ഭാവിക്കുന്നതാകയാൽ മഹാവ്യാധികളാൽ ഉണ്ടാകുന്ന ദുഃഖങ്ങളിലും ഇതിനെ സന്തോഷത്തോടുകൂടി എപ്പേഴും ജപിക്കണം.

**ഗുരുഗീതാക്ഷരൈകൈകം മന്ത്രരാജമിദം പ്രിയേ!**
**അന്യേ ച വിവിധാ മന്ത്രാഃ കലാം നാർഹന്തി ഷോഡശീം** 104

ഈ ഗുരുഗീതയിലെ ഓരോ അക്ഷരങ്ങളും ശ്രേഷ്ഠമായിട്ടുള്ള മന്ത്രമാകുന്നു. പ്രിയേ! മറ്റു നാനാ പ്രകാരത്തിലുള്ള മന്ത്രങ്ങളെല്ലാം ഇതിൽ പതിനാറിൽ ഒരു ഭാഗത്തിനു തുല്യമാകുന്നതല്ല.

**അനന്തഫലമാപ്നോതി ഗുരുഗീതാജപേന തു**
**സർവപാപഹരാ ദേവി! സർവദാരിദ്ര്യനാശിനി** 105

ഗുരുഗീത ജപിക്കുന്നതായാൽ അളവില്ലാത്തതായ ഫലങ്ങളെ അനുഭവിക്കാം. ദേവീ ആ ഗീത സകലപാപങ്ങളെയും നശിപ്പിക്കുന്നതും സർവദാരിദ്ര്യങ്ങളെയും നശിപ്പിക്കുന്നതും ആകുന്നു.

**അകാലമൃത്യുഹരാ ചൈവ സർവസങ്കടനാശിനീ**
**യക്ഷരാക്ഷസഭൂതാദി ചോരവ്യാഘ്രവിഘാതിനീ** 106

അകാലമരണത്തെ ഇല്ലാതാക്കുന്നതും സകലസങ്കടങ്ങളെയും നശിപ്പിക്കുന്നതും യക്ഷർ, രാക്ഷസർ, ഭൂതങ്ങൾ, കള്ളന്മാർ കടുവ മുതലായവകളെ കൊല്ലുന്നതുമാകുന്നു.

**സർവോപദ്രവകുഷ്ഠാദി ദുഷ്ടദോഷനിവാരിണീ**
**യത്ഫലം ഗുരുസാന്നിധ്യാത്തത്ഫലം പഠനാത് ഭവേത്** 107

ഗുരുവിന്റെ സന്നിധിയിൽ യാതൊരു ഫലമുണ്ടാകുന്നുവോ ആ ഫലം, സർവോപദ്രവങ്ങളെയും കുഷ്ഠാദികളായ സകലദുഷ്ട ദോഷങ്ങളെയും നിവാരണം ചെയ്യുന്നവളായ ഈ ഗുരുഗീതയെ പഠിക്കുന്നതായാലും ഉണ്ടാകുന്നതാണ്.

**മഹാവ്യാധിഹരാ സർവവിഭൂതേഃ സിദ്ധിദാ ഭവേത്**
**അഥവാ മോഹനേ വശ്യേ സ്വയമേവ ജപേത്സദാ** 108

ഈ ഗുരുഗീത മഹാവ്യാധികളെ ഹരിക്കുന്നതും സർവൈശ്വര്യങ്ങളെയും തരുന്നതാണ്. അതുപോലെ മോഹനം വശ്യം എന്നീ കർമ്മങ്ങൾക്കും സ്വയമേവ എപ്പോഴും ജപിക്കുക.

**കുശദുർവാസനേ ദേവി! ഹ്യാസനേ ശുഭ്രകംബലേ**
**ഉപവിശ്യ തതോ ദേവി! ജപേദേകാഗ്രമാനസഃ** 109

ഹേ ദേവി! കുശ, ചെറുകറുക മുതലായവ കൊണ്ടുണ്ടാക്കിയ ആസനത്തിലൊ ശുഭ്രമായ കംബളാസനത്തിലൊ ഹേ ദേവി! ഏകാഗ്രമനസ്സോടുകൂടിയിരുന്നു ജപിക്കണം.

**ശുക്ലം സർവത്ര വൈ പ്രോക്തം വശ്യേ രക്താസനം പ്രിയേ!**
**പദ്മാസനേ ജപേന്നിത്യം ശാന്തിവശ്യകരം പരം** 110

പ്രിയേ! എല്ലാ കാര്യങ്ങൾക്കും ശുക്ലാസനവും വശ്യത്തിനു ചുമന്ന ആസനവും വിധിക്കപ്പെട്ടിരിക്കുന്നു. എന്നാൽ ശ്രേഷ്ഠമായ പത്മാസനത്തിലിരുന്നു നിത്യവും ജപിക്കുന്നതായാൽ ശാന്തിയെയും (സ്ഥിരതയും) വശ്യങ്ങളെയും ഉണ്ടാക്കി ചെയ്യും.

**വസ്ത്രാസനേ ച ദാരിദ്ര്യം പാഷാണേ രോഗസംഭവഃ**
**മേദിന്യാം ദുഃഖമാപ്നോതി കാഷ്ഠേ ഭവതി നിഷ്ഫലം** 111

വസ്ത്രാസനത്തിലിരുന്നു ജപിച്ചാൽ ദാരിദ്ര്യവും പാഷാണത്തിൽ ഇരുന്നു ജപിച്ചാൽ രോഗവും ഭൂമിയിലിരുന്നു ജപിച്ചാൽ ദുഃഖവും പലകയിൽ ഇരുന്നു ജപിച്ചാൽ നിഷ്ഫലവുമാകുന്നു.

**കൃഷ്ണാജിനേ ജ്ഞാനസിദ്ധിർമോക്ഷശ്രീ വ്യാഘ്രചർമ്മണി**
**കുശാസനേ ജ്ഞാനസിദ്ധിഃ സർവ്വസിദ്ധിസ്തു കംബലേ** 112

കൃഷ്ണാസനത്തിലോ കുശാസനത്തിലോ ഇരുന്നു ജപിച്ചാൽ ജ്ഞാനസിദ്ധിയും പുലിത്തോലിൽ ഇരുന്നു ജപിച്ചാൽ ജ്ഞാനസിദ്ധിയും മോക്ഷലക്ഷ്മിയും കംബളാസനത്തിലിരുന്നു ജപിച്ചാൽ സർവസിദ്ധികളും ഉണ്ടാകും.

**ആഗ്നേയ്യാം കർഷണം ചൈവ വായവ്യാം ശത്രുനാശനം**
**നൈരൃത്യാം ദർശനം ചൈവ ഈശാന്യാം ജ്ഞാനമേവ ച** 113

ആഗ്നേയത്തിൽ (തെക്കുകിഴക്കു) മുഖമായിരുന്നു ജപിച്ചാൽ ശത്രുനാശവും നിരൃതികോണിൽ നോക്കിയിരുന്നു ജപിച്ചാൽ ദർശനവും ഈശാനകോണു നോക്കിയിരുന്നു ജപിച്ചാൽ അപ്രകാരം ജ്ഞാനവും ഉണ്ടാകും.

**ഉദങ്മുഖഃ ശാന്തിജാപ്യേ വശ്യേ പൂർവമുഖസ്തഥാ**
**യാമ്യേ തു മാരണം പ്രോക്തം പശ്ചിമേ ച ധനാഗമഃ** 114

ശാന്തികർമ്മത്തിനു വടക്കു മുഖമായിരുന്നും, അപ്രകാരം വശ്യ കർമ്മത്തിനു കിഴക്കു മുഖമായിരുന്നും, മാരണകർമ്മത്തിനു തെക്കു മുഖമായിരുന്നും ധനലാഭത്തിനു പശ്ചിമമുഖമായിരുന്നും ജപിക്കണം.

**മോഹനം സർവഭൂതാനാം ബന്ധമോക്ഷകരം പരം**
**ദേവരാജ്ഞാം പ്രിയകരം രാജാനം വശമാനയേത്** 115

ഈ മന്ത്രം സർവഭൂതങ്ങളെയും മോഹിപ്പിക്കുന്നതും ബന്ധ മോചനത്തെ തരുന്നതും ശ്രേഷ്ഠമായതും ദേവരാജാദികളുടെ പ്രിയത്തെ ചെയ്യുന്നതും രാജക്കന്മാരെപ്പോലും വശമാക്കുന്നതു മാകുന്നു.

**മുഖസ്തംഭകരം ചൈവ ഗുണാനാം ച വിവർദ്ധനം**
**ദുഷ്കർമ്മനാശനം ചൈവ തഥാ സത്കർമ്മസിദ്ധിദം** 116

മുഖസ്തംഭത്തെ ചെയ്യുന്നതും ഗുണങ്ങളെ വർദ്ധിപ്പിക്കുന്നതും ദുഷ്കർമ്മത്തെ നാശം ചെയ്യുന്നതും അതുപോലെ സത്കർമ്മ സിദ്ധിയെ തരുന്നതും ആകുന്നു.

**അസിദ്ധം സാധയേത് കാര്യം നവഗ്രഹഭയാപഹം**
**ദുഃസ്വപ്നനാശനം ചൈവ സുസ്വപ്നഫലദായകം** 117

സിദ്ധിക്കാത്ത കാര്യങ്ങളെ സാധിക്കുന്നതും നവഗ്രഹഭയത്തെ കെടുത്തുന്നതും ചീത്തയായ സ്വപ്നത്തെ നശിപ്പിക്കുന്നതും നല്ല തായ സ്വപ്നഫലത്തെ തരുന്നതും ആകുന്നു.

**മോഹശാന്തികരം ചൈവ ബന്ധമോക്ഷകരം പരം**
**സ്വരൂപജ്ഞാനനിലയം ഗീതാശാസ്ത്രമിദം ശിവേ! 118**

ഹേ ശിവേ! ഈ ഗീതാശാസ്ത്രം മോഹത്തെ നീക്കുന്നതും ബന്ധ ങ്ങളിൽനിന്നു വിടുവിക്കുന്നതും ആത്മസ്വരൂപജ്ഞാനത്തിനിരി പ്പിടമായും;

**യം യം ചിന്തയതേ കാമം തം തം പ്രാപ്നോതി നിശ്ചയം**
**നിത്യം സൗഭാഗ്യദം പുണ്യം താപത്രയകുലാപഹം 119**

യാതൊരു യാതൊരിച്ഛകളെ ചിന്തിക്കുന്നുവോ നിശ്ചയമായും അതിനെ പ്രാപിക്കുന്നതും എപ്പോഴും ഈ ഗീതാശാസ്ത്രം സൗഭാഗ്യത്തെ തരുന്നതും പുണ്യകാരകവും മൂന്നുവിധതാപ ങ്ങളെയും നശിപ്പിക്കുന്നതും;

**സർവശാന്തികരം നിത്യം തഥാ വന്ധ്യാസുപുത്രദം**
**അവൈധവ്യകരം സ്ത്രീണാം സൗഭാഗ്യസ്യ വിവർദ്ധനം 120**

സർവശാന്തികളെയും നിത്യവും ചെയ്യുന്നതും അതുപോലെ മലടി(മച്ചി)ക്കു സത്സന്താനത്തെ ദാനം ചെയ്യുന്നതും സ്ത്രീക ൾക്കു സൗമംഗല്യത്തെ വർദ്ധിപ്പിക്കുന്നതും സൗഭാഗ്യവർദ്ധന ത്തെ വർദ്ധിപ്പിക്കുന്നതും;

**ആയുരാരോഗ്യമൈശ്വര്യം പുത്രപൗത്രപ്രവർദ്ധനം**
**നിഷ്കാമജാപീ വിധവാ പഠേന്മോക്ഷമവാപ്നുയാത് 121**

ആയുസ്സ്, ആരോഗ്യം ഐശ്വര്യം പുത്രപൗത്രാദികളുടെ വർദ്ധനം മുതലായവകളെ ഉണ്ടാക്കുന്നതും വിധവകൾ

നിഷ്കാമമായി ജപിക്കുന്നതായാൽ അവർക്കു മോക്ഷവും ലഭിക്കുന്നതും;

**അവൈധവ്യം സകാമാ തു ലഭതേ ചാന്യജന്മനി**
**സർവദുഃഖമയം വിഘ്നം നാശയേത്താപഹാരകം** 122

അവൾ ഇച്ഛയുള്ളവളായിരുന്നാൽ അടുത്ത ജന്മത്തിൽ സുമംഗലിയായിത്തന്നെ തീരുന്നതും; ദുഃഖമയമായ എല്ലാവിഘ്ന ങ്ങളെയും നാശം ചെയ്യുന്നതും താപങ്ങളെയെല്ലം ഇല്ലാതാ ക്കുന്നതും;

**സർവപാപപ്രശമനം ധർമ്മകാമാർത്ഥമോക്ഷദം**
**യം യം ചിന്തയതേ കാമം തം തം പ്രാപ്നോതി നിശ്ചിതം** 123

സകലപാപങ്ങളെയും അകറ്റുന്നതും ധർമ്മകാമാർത്ഥമോക്ഷ ങ്ങളെത്തരുന്നതും ആകുന്നു; യാതൊരു ആഗ്രഹങ്ങളെ ഇച്ഛി ക്കുന്നുവോ അതിനെ നിശ്ചയമായും പ്രാപിക്കും.

**കാമ്യാനാം കാമധേനുർവൈ കല്പിതേ കല്പപാദപഃ**
**ചിന്താമണിശ്ചിന്തിതസ്യ സർവമംഗളകാരകം** 124

ആഗ്രഹിക്കുന്നവർക്കു കാമധേനുവിനെപ്പേലെയും കല്പിക്കുന്ന വർക്കു കല്പവൃക്ഷത്തെപോലെയും ചിന്തിക്കുന്നവർക്കു ചിന്താ മണി പോലെയും സർവഐശ്വര്യത്തെയും ഉണ്ടാക്കി ചെയ്യുന്ന താകുന്നു.

**ലിഖിത്വാ പൂജയേദ്യസ്തു മോക്ഷശ്രിയമവാപ്നുയാത്**
**ഗുരുഭക്തിർവിശേഷേണ ജായതേ ഹൃദി സർവദാ** 125

യാതൊരുവൻ ഇതിനെ എഴുതി പൂജിക്കുന്നുവോ അവൻ മോക്ഷ ലക്ഷ്മിയെ അനുഭവിക്കും; അവന്റെ ഹൃദയത്തിൽ എപ്പോഴും വിശേഷമായി ഗുരുഭക്തിയുണ്ടാകുകയും ചെയ്യും.

**ജപന്തി ശക്താഃ സൗരാശ്ച ഗണപത്യാശ്ച വൈഷ്ണവാഃ**
**ശൈശവാഃ പാശുപതാഃ സർവേ സത്യം സത്യം ന സംശയഃ 126**

ശാക്തന്മാർ, സൗരന്മാർ, ഗാണപത്യക്കാർ, വൈഷ്ണവർ, ശൈവർ, പാശുപതന്മാർ എന്നല്ലാ എല്ലാവരും സത്യമായിട്ടും സത്യമായിട്ടും ഇതിനെ (ഗുരുഗീതയെ) ജപിക്കപ്പെടുന്നു സംശയമില്ല.

**ഇതി ഗുരുഗീതായാം ദ്വിതീയോ*ƒ*ദ്ധ്യായഃ**

# മൂന്നാം അദ്ധ്യായം

**അഥ കാമ്യജപസ്ഥാനം കഥയാമി വരാനനേ!**
**സാഗരാന്തേ സരിത്തീരേ തീർത്ഥേ ഹരിഹരാലയേ** 1

**ശക്തിദേവാലയേ ഗോഷ്ഠേ സർവദേവാലയേ ശുഭേ**
**വടസ്യ ധാത്ര്യാ മൂലേ വാ മഠേ വൃന്ദാവനേ തഥാ** 2

**പവിത്രേ നിർമ്മലേ ദേശേ നിത്യാനുഷ്ഠാനതോപി വാ**
**നിർവ്വേദനേനമൗനേന ജപമേതത് സമാരഭേത്** 3

**ജാപ്യേന  ജയമാപ്നോതി ജപസിദ്ധിം ഫലം തഥാ**
**ഹീനകർമ്മം ത്യജേത്സർവ്വം ഗർഹിതസ്ഥാനമേവ ച** 4

ഹേ പാർവതീ! ഇനിയും കാമ്യജപസ്ഥാനങ്ങളെയും പറയാം. കടൽത്തീരത്തിലും തീർത്ഥങ്ങളിലും വിഷ്ണുശിവാദികളുടെ ആലയങ്ങളിലും ശക്തിദേവാലയങ്ങളിലും മാട്ടിൻതൊഴുത്തുക ളിലും എന്നല്ല സർവ്വദേവാലയങ്ങളിലും പേരാലിൻ ചുവട്ടിലും നെല്ലിവൃക്ഷച്ചുവട്ടിലും മഠങ്ങളിലും പൂന്തോട്ടങ്ങളിലും അതു പോലെ പവിത്രവും നിർമ്മലവുമായ ദിക്കിൽ നിത്യാനുഷ്ഠാന ത്തോടുകൂടി മൗനമായിരുന്നു ഈ ജപത്തെ ആരംഭിച്ച്; ജപി ക്കുന്നതായാൽ ജയത്തേയും ജപസിദ്ധിയെയും ഫലസിദ്ധിയെ യും അടയുന്നു. അപ്രകാരം ഹീനമായ കർമ്മത്തെയും നിന്ദിക്ക ത്തക്കതുകളായ സ്ഥാനങ്ങളെയും ഉപേക്ഷിക്കേണ്ടതുമാകുന്നു.

**ശ്മശാനേ വില്വമൂലേ വാ വടമൂലാന്തികേ തഥാ**
**സിദ്ധ്യന്തി കാനകേ മൂലേ ച്യുതവൃക്ഷസ്യ സന്നിധൗ** 5

ശ്മശാനത്തിലും വില്വവൃക്ഷച്ചുവട്ടിലും ആലിൻചുവട്ടിലും അതു പോലെ ജാപാലവൃക്ഷത്തിൻ (ജാപാലം=കടലാവണക്കെന്നും

നേർവാളമെന്നും പക്ഷാന്തരമുണ്ട്.) ചുവടിലും മാവിൻചുവട്ടിലും ഇരുന്നു ജപിക്കുന്നതായാൽ സിദ്ധികളെയും അനുഭവിക്കാം.

**പീതാസനം മോഹനേ തു ഹ്യസിതം ചാഭിചാരികേ**
**ജ്ഞേയം ശുക്ലഞ്ചശാന്ത്യർത്ഥം വശ്യേ രക്തം പ്രകീർത്തിതം 6**

മോഹനകർമ്മത്തിങ്കൽ മഞ്ഞനിറത്തിലുള്ള ആസന(ഇരിപ്പിട)വും ആഭിചാരകർമ്മത്തിനു കറുപ്പുനിറമുള്ള ആസനവും ശാന്തികർമ്മത്തിനു വെളുപ്പുനിറമുള്ള ആസനവും ആയിരിക്കണം. വശ്യകർമ്മത്തിനു രക്തനിറത്തിലുള്ള ആസനവും സാധകൻ സ്വീകരിക്കണം.

**ജപം ഹീനാസനം കുർവ്വൻ ഹീനകർമ്മഫലപ്രദം**
**ഗുരുഗീതാം പ്രയാണേ വാ സംഗ്രാമേ രിപുസങ്കടേ 7**

**ജപൻ ജയമവാപ്നോതി മരണേ മുക്തിദായികാ**
**സർവ്വകർമ്മാണി സിദ്ധ്യന്തി ഗുരുപുത്രേ ന സംശയഃ 8**

ആസനമില്ലതിരുന്നു ജപിച്ചാൽ ഹീനമായ കർമ്മഫലത്തെത്തരുന്നതാണ്; ഈ ഗുരുഗീതയെ പ്രയാണ (യാത്ര) സമയത്തിലും യുദ്ധസമയത്തു ശത്രുക്കളാൽ സങ്കടം നേരിടുന്ന കാലത്തിലും ഇരുന്നു ജപിക്കുന്നതായാൽ ജയത്തെയും മരണകാലത്തിൽ മുക്തിയെയും ദാനം ചെയ്യും; സർവ്വകർമ്മങ്ങളും ഗുരുപുത്ര(ശിഷ്യ)നായിട്ടുള്ളവനല്ലാതെ സിദ്ധിക്കുകയില്ല. എന്നുള്ളതിൽ സംശയമില്ല.

**ഗുരുമന്ത്രോ മുഖേ യസ്യേ തസ്യ സിദ്ധ്യന്തി നാന്യഥാ**
**ദീക്ഷായാം സർവ്വകർമ്മാണി സിദ്ധ്യന്തി ഗുരുപുത്രകേ 9**

ശ്രീഗുരുമന്ത്രം യാതൊരുവന്റെ മുഖത്തിലിരിക്കുന്നുവോ അവനു സർവ്വവും സിദ്ധിക്കും; ഇതുകൂടാതുള്ളവർക്കു സിദ്ധിക്കുന്നതല്ല. ദീക്ഷ കാരണം ഗുരുപുത്രനു സർവ്വകർമ്മങ്ങളും സിദ്ധിക്കും.

**ഭവമൂലവിനാശായ ചാഷ്ടപാശനിവൃത്തയേ**
**ഗുരുഗീതാംഭസി സ്നാനം തത്വജ്ഞഃ കുരുതേ സദാ** 10

ഭവമൂലവിനാശത്തിനും (സംസാരത്തിനുള്ള കാരണം ഇല്ലാതാക്കുന്നതിനും) അഷ്ടപാശങ്ങളിൽനിന്നും നിവർത്തി കിട്ടുന്നതിനും വേണ്ടി തത്ത്വജ്ഞാനി 'ഗുരുഗീത'യാകുന്ന വെള്ളത്തിൽ എപ്പോഴും സ്നാനം ചെയ്തുകൊണ്ടുതന്നെ ഇരിക്കും.

**സ ഏവ സദ്ഗുരുഃ സാക്ഷാത് സദസദ്ബ്രഹ്മവിത്തമഃ**
**തസ്യ സ്ഥാനാനി സർവാണി പവിത്രാണി ന സംശയഃ** 11

സത്തിനെയും അസത്തിനെയും തിരിച്ചറിയുന്നവനും ബ്രഹ്മജ്ഞാനത്താൽ ശ്രേഷ്ഠനുമായവനാണു സാക്ഷാത് സദ്ഗുരുവാകുന്നത്. സദ്ഗുരു വസിക്കുന്ന എല്ലാ സ്ഥാനങ്ങളും പവിത്രമാണെന്നുള്ളതിനു സംശയമില്ല.

**സർവ്വശുദ്ധപവിത്രോഽസൗ സ്വഭാവാദ്യത്ര തിഷ്ഠതി**
**തത്ര ദേവഗണാഃ സർവ്വേ ക്ഷേത്രപീഠേ ചരന്തി ച** 12

സ്വഭാവികമായി അവർ എവിടെയെങ്കിലും ഇരിക്കുന്നുവെങ്കിൽ അവിടമെല്ലാം സർവ്വശുദ്ധവും പവിത്രവും ആകുന്നു. അതേ ക്ഷേത്രപീഠത്തിങ്കൽ സർവദേവഗണങ്ങളും ചരിക്കുന്നു.

**ആസനസ്ഥാഃ ശയാനാ വാ ഗച്ഛന്തസ്തിഷ്ഠതോഽപി വാ**
**അശ്വാരൂഢാ ഗജാരൂഢാ സുഷുപ്താ ജാഗ്രതോഽപി വാ** 13

**ശുചീഭൂതാഃ ജ്ഞാനവതോ ഗുരുഗീതാം ജപന്തി യേ**
**തേഷാം ദർശനസംസ്പർശാത് പുനർജന്മ ന വിദ്യതേ** 14

ആസനത്തിൽ ഇരുന്നോ, കിടന്നോ, നടന്നുകൊണ്ടോ, നിന്നു കൊണ്ടോ, കുതിരപ്പുറത്തും ആനപ്പുറത്തും ഇരുന്നുകൊണ്ടോ, സുഷുപ്തിയിലോ ജാഗ്രത്തിലോ, ശുദ്ധരായി, അർത്ഥമറിഞ്ഞു കൊണ്ട് യാതൊരുവരാണോ ഈ 'ഗുരുഗീത'യെ ജപിക്കുന്നത് അവരുടെ ദർശനവും, സ്പർശനവും ലഭിച്ചാൽ പുനർജന്മമുണ്ടാ കുകയില്ല.

**സമുദ്രേ വൈ യഥാ തോയം ക്ഷീരം ക്ഷീരേ ജലേ ജലം**
**ഭിന്നകുംഭേ യഥാകാശം തഥാത്മാ പരമാത്മനി** 15

**തഥൈവ ജ്ഞാനവാൻ ജീവഃ പരമാത്മനി സർവ്വദാ**
**ഐക്യേന രമതേ ജ്ഞാനീ യത്രകുത്ര ദിവാനിശം** 16

യാതൊരു പ്രകാരം സമുദ്രത്തിൽ ജലവും, പാലിൽ പാലും, വെള്ളത്തിൽ വെള്ളവും, ഭിന്നകുംഭത്തിൽ ആകാശവും എപ്ര കാരമോ അപ്രകാരം ആത്മാവു പരമാത്മാവിൽ ലയിച്ചിരിക്കുന്നു. അതുപോലെ ജ്ഞാനിയുടെ ജീവനും എപ്പോഴും പരമാത്മാവിൽ ലയിക്കുന്നു. അപ്രകാരം ജ്ഞാനികൾ രാത്രിയിലും പകലും എല്ലായിടത്തും ഐക്യമായി രമിക്കുകയും ചെയ്യും.

**ഏവംവിധൗ മഹായുക്തോ സദാ സർവത്ര വർത്തതേ**
**തസ്മാത്സർവ്വപ്രകാരേണ ഗുരുഭക്തിം സമാചരേത്** 17

അതു പ്രകാരത്തിൽ ആ യോഗത്തോടുകൂടിയവൻ എവിടെയും എല്ലാസമയത്തുമിരിക്കുന്നു. ആകയാൽ എല്ലാപ്രകാരത്തിലും ഗുരുഭക്തിയെ വഴിയാകുംവണ്ണം ആചരിക്കണം.

**ഗുരുസന്തോഷണാദേവ മുക്തോ ഭവതി പാർവ്വതി!**
**അണിമാദിഷു ഭോക്തൃത്വം കൃപയാ ദേവി! ജായതേ** 18

പാർവതി! ഗുരുവിനെ പ്രീതിപ്പെടുത്തുന്നതായാൽ അവൻ മുക്തനാകും. ഹേ ദേവി! ഗുരുകാരണ്യമുണ്ടായാൽ അണിമ തുടങ്ങിയവകളുടെ ഫലങ്ങളെയും ഭുജിക്കാം.

**സാമ്യേന രമതേ ജ്ഞാനീ ദിവാ വാ യദി വാ നിശി**
**ഏവംവിധോ മഹാമൗനീ ത്രൈലോക്യസമതാം വ്രജേത്** 19

ജ്ഞാനികൾ രാത്രിയിലും പകലും ഒരുപോലെ രമിക്കും. ഇപ്രകാരമുള്ള മഹാമൗനി മൂന്നുലോകത്തിലും ഒരുപോലെ (സമമായിട്ട്) സർവ്വഭോഗങ്ങളും അനുഭവിക്കും.

**അഥ സംസാരിണസ്സർവ്വേ ഗുരുഗീതാജപേന തു**
**സർവ്വാൻ കാമാംസ്തു ഭുഞ്ജന്തി ത്രിസത്യം മമ ഭാഷിതം** 20

ഇനിയും സംസാരികളായിട്ടുള്ളവർ ഏവരും ഈ ഗുരുഗീതയെ ജപിക്കുന്നതായാൽ സകല കാമങ്ങളും ഭുജിക്കുമെന്നു മൂന്നു പ്രാവശ്യം സത്യം ചെയ്തു ഞാൻ പറയുന്നു.

**സത്യം സത്യം പുനഃ സത്യം ധർമ്മസാരം മയോദിതം**
**ഗുരുഗീതാസമം സ്തോത്രം നാസ്തി തത്ത്വം ഗുരോഃ പരം** 21

സത്യം സത്യം. പിന്നെയും സത്യമായും ധർമ്മസാരത്തെ എന്നാൽ പറയപ്പെട്ടു. ഗുരുഗീതയ്ക്കു സമമായ സ്തോത്രവും ഗുരുവിൽ ശ്രേഷ്ഠമായ തത്ത്വവും വേറെയില്ല.

**ഗുരുർദ്ദേവോ ഗുരുർധർമ്മോ ഗുരൗ നിഷ്ഠാ പരം തപഃ**
**ഗുരോഃ പരതരം നാസ്തി ത്രിവാരം കഥയാമി തേ** 22

ദൈവവും ധർമ്മവും ഗുരുതന്നെയാണ്. ഗുരുവിങ്കലുള്ള നിഷ്ഠ ശ്രേഷ്ഠമായ തപസ്സാകുന്നു. ഗുരുവിലും ശ്രേഷ്ഠമായി മറ്റൊന്നുമില്ല എന്നു നിന്നോടു മൂന്നുരു സത്യം ചെയ്തു പറയുന്നു.

**ധന്യാ മാതാ പിതാ ധന്യോ ഗോത്രം ധന്യം കുലോദ്ഭവഃ**
**ധന്യാ ച വസുധാദേവി! യത്ര സ്യാദ് ഗുരുഭക്തതാ** 23

ദേവി! ഗുരുഭക്തിയുള്ളവൻ യാതൊരിടത്തിരിക്കുന്നുവോ ആ ഭൂമി ധന്യയായിത്തീരുന്നു. അവന്റെ മാതാവും പിതാവും ഗോത്രവും അവന്റെ കുലത്തിൽ ജനിച്ച മറ്റുള്ളവരും ധന്യരാകുന്നു.

**ആകല്പജന്മകോടിനാം യജ്ഞവ്രതതപക്രിയാഃ**
**താഃ സർവ്വാഃ സഫലാ ദേവി! ഗുരുസന്തോഷമാത്രതഃ** 24

ഹേ ദേവി! ഗുരുവിന്റെ സന്തോഷമാത്രത്താൽ കല്പകോടിജന്മങ്ങളിൽ ചെയ്ത യാഗം, വ്രതം, തപസ്സ് എന്നീ ക്രിയകളുടെയെല്ലാം ഫലം സിദ്ധിക്കുന്നതാണ്.

**ശരീരമിന്ദ്രിയം പ്രാണമർത്ഥം സ്വജനബന്ധുതാ**
**മാതുഃ കുലം പിതൃകുലം ഗുരുരേവ ന സംശയഃ** 25

ശരീരവും ഇന്ദ്രിയങ്ങളും പ്രാണനും ധനവും, സ്വജനങ്ങൾ, ബന്ധുക്കൾ, മാതാപിതാക്കൾ തുടങ്ങിയവരുടെ കുലങ്ങൾ തുടങ്ങിയവയെല്ലാം ഗുരു തന്നെയാകുന്നു. സംശയമില്ല.

**മന്ദഭാഗ്യാ ഹ്യശക്താശ്ച യേ ജനാ നാനുമന്യതേ**
**ഗുരുസേവാസു വിമുഖാഃ പച്യന്തേ നരകേƒശുചൗ** 26

യാതൊരുവൻ മന്ദഭാഗ്യവാനായി അശക്തനായി വിമുഖനായി ഗുരുസേവ ചെയ്യാൻ മടിക്കുന്നുവോ അവൻ അശുചി ഹേതുവായിട്ടു നരകത്തിൽ വീഴുന്നു.

**വിദ്യാധനം ബലം ചൈവ തേഷാം ഭാഗ്യം നിരർത്ഥകം**
**യേഷാം ഗുരുകൃപാ നാസ്തി അധോ ഗച്ഛന്തി പാർവതി!** 27

**ബ്രഹ്മാ വിഷ്ണുശ്ച രുദ്രശ്ച ദേവതാ പിതൃകിന്നരാഃ**
**സിദ്ധചാരണയക്ഷാശ്ച അന്യേ ച മുനയോ ജനാഃ** 28

പാർവ്വതി! ബ്രഹ്മാവ്, വിഷ്ണു, രുദ്രൻ, ദേവതകൾ, പിതൃക്കൾ, കിന്നരർ, സിദ്ധർ, ചാരണർ, യക്ഷർ, മുനികൾ മുതലായവരിൽ യാതൊരുവനിൽ ഗുരുകൃപ ഇല്ലയോ അവന്റെ വിദ്യയും, ധന വും, ബലവും, ഭാഗ്യവും നിഷ്ഫലമാണ്. അവൻ അധഃപതി ക്കുകതന്നെ ചെയ്യും.

**ഗുരുഭാവഃ പരം തീർത്ഥമന്യതീർത്ഥം നിരർത്ഥകം**
**സർവ്വതീർത്ഥമയം ദേവി! ശ്രീഗുരോശ്ചരണാംബുജം** 29

ഹേ ദേവി! ശ്രേഷ്ഠമായ തീർത്ഥം ഗുരുഭാവനതന്നെയാകുന്നു. അന്യതീർത്ഥങ്ങളെല്ലാം നിരർത്ഥകങ്ങളാകുന്നു. ഗുരുവിന്റെ ചരണാരവിന്ദം സർവ്വതീർത്ഥങ്ങളിലും ശ്രേഷ്ഠമാകുന്നു.

**കന്യാഭോഗരതാ മന്ദാഃ സ്വകാന്തായാഃ പരാങ്മുഖാഃ**
**അതഃ പരം മയാ ദേവി! കഥിതന്ന മമ പ്രിയേ!** 30

അല്ലയോ ദേവി! സ്ത്രീഭോഗരതന്മാരും, മന്ദബുദ്ധികളും, സ്വന്തം ഭാര്യയിൽ പരാങ്മുഖരുമായവർക്ക് ഞാൻ ഇതുവരെ ഗുരുഗീത ഉപദേശിച്ചിട്ടില്ല. (അവർ അതിന് യോഗ്യരല്ലെന്നു സാരം).

**ഇദം രഹസ്യമസ്പഷ്ടം വക്തവ്യഞ്ച വരാനനേ!**
**സുഗോപ്യം ച തവാഗ്രേ തു മമാത്മപ്രീതയേ സതി!** 30

ഹേ പാർവതി! ഇതു രഹസ്യവും സൂക്ഷ്മവുമാകുന്നു. നിന്നോടു് എനിക്കുള്ള ആത്മാർത്ഥംകൊണ്ടു മാത്രം പറയുകയാണു്. ഇതു യാതൊരുവരോടും പറയത്തക്കതുമല്ല. അതിനാൽ ഹേ സതി! എത്രയും മറച്ചുവെക്കേണ്ടതുമാണു്.

**സ്വാമിമുഖ്യഗണേശാദ്യാൻ വൈഷ്ണവാദീംശ്ച പാർവ്വതി!**
**ന വക്തവ്യം മഹാമായേ പാദസ്പർശം കുരുഷ മേ** 32

ഗണേശൻ മുതലായ ദേവന്മാരെ മുഖ്യദൈവമായി വിചാരിച്ചിരിക്കുന്ന ഗാണപത്യർ, വൈഷ്ണവർ, ശൈവർ, ശാക്തർ, സൗരർ മുതലായവർക്കും ഹേ പാർവതി! ഇതു പറഞ്ഞുകൊടുക്കത്തക്കതല്ല. മഹാമായേ നീ എന്റെ പാദത്തെ തൊട്ടാലും.

**അഭക്തേ വഞ്ചകേ ധൂർത്തേ പാഷണ്ഡേ നാസ്തികാദിഷു**
**മാനസാƒപി ന വക്തവ്യാ ഗുരുഗീതാ കദാചന** 33

ഭക്തി ഇല്ലാത്തവരോടും വഞ്ചകന്മാരോടും ദുഷ്ടന്മാരോടും പാഷണ്ഡന്മാരോടും നാസ്തികർ മുതലായവരോടും ഈ ഗുരുഗീതയെ മനസ്സുകൊണ്ടുപോലും ഒരിക്കലും പറയത്തക്കതല്ല.

**ഗുരവോ ബഹവഃ സന്തി ശിഷ്യവിത്താപഹാരകാഃ**
**തമേകം ദുർല്ലഭം മന്യേ ശിഷ്യഹൃത്താപഹാരകം** 34

ശിഷ്യന്റെ ധനത്തെ അപഹരിക്കുന്നവരായ ഗുരുക്കന്മാർ ഇന്നു ധാരാളമുണ്ട്. എന്നാൽ ശിഷ്യന്റെ ഹൃദയതാപത്തെ നശിപ്പിക്കുന്ന ഒരു ഗുരുവിനെ എളുപ്പം ലഭിക്കുന്നതല്ല.

**ചാതുര്യവാൻ വിവേകീ ച അദ്ധ്യാത്മജ്ഞാനവാൻ ശുചിഃ**
**മാനസം നിർമ്മലം യസ്യ ഗുരുത്വം തസ്യ ശോഭതേ** 35

ചാതുര്യവാനായി വിവേകിയായി അദ്ധ്യാത്മജ്ഞാനവാനായി യാതൊരുവന്റെ മനസ്സ് നിർമ്മലമായിരിക്കുന്നുവോ അവനു ഗുരുത്ത്വം ശോഭിക്കുന്നതാണ്.

**ഗുരവോ നിർമ്മലാഃ ശാന്താഃ സാധവോ മിതഭാഷിണഃ**
**കാമക്രോധനിർമ്മുക്താഃ സദാചാരാ ജിതേന്ദ്രിയാഃ** 36

നിർമ്മലരായും ശാന്തരായും സാധുക്കളായും നല്ലവാക്കുകൾ പറയുന്നവരായും കാമക്രോധാദികളിൽനിന്നു ഒഴിഞ്ഞവരായും

സദാചാരന്മാരായും ഇന്ദ്രിയങ്ങളെ ജയിച്ചവരായുമിരിക്കുന്നവ രാണു 'ഗുരു' ആകുന്നതു് (ആകേണ്ടതു്).

**സൂചകാദിപ്രഭേദേന ഗുരവോ ബഹുധാ സ്മൃതാഃ**
**സ്വയം സമ്യക് പരീക്ഷ്യാഥ തത്ത്വനിഷ്ഠം ഭജേത്സുധീഃ** 37

സൂചകന മുതലായ ഭേദങ്ങളാൽ ഗുരുക്കന്മാർ പലവിധത്തിലു ഉണ്ട്. എങ്കിലും താൻതന്നെ വഴിയാകും വണ്ണം പരീക്ഷിച്ചിട്ടു ബുദ്ധിമാനായുള്ളവൻ തത്ത്വനിഷ്ഠനായ ഗുരുവിനെ സ്വീകരിക്കേ ണ്ടതാണു്.

**വർണ്ണജാലമിദം തദ്വദ് ബാഹ്യശാസ്ത്രം തു ലൗകികം**
**യസ്മിൻ ദേവി! സമഭ്യസ്തം സ ഗുരുഃ സൂചകഃ സ്മൃതഃ** 38

ദേവി! യാതൊരുവനാൽ ഈ വർണ്ണക്കൂട്ട(അക്ഷരസമൂഹ)വും അതുപോലെ ലൗകികമായ ബാഹ്യശാസ്ത്രങ്ങളും നല്ലപോലെ അഭ്യസിക്കപ്പെട്ടിരിക്കുന്നുവോ ആ ഗുരുവാണു സൂചകൻ.

**വർണ്ണാശ്രമോചിതാം വിദ്യാം ധർമ്മാധർമ്മവിധായിനീം**
**പ്രവക്താരം ഗുരും വിദ്ധി വാചകം ത്വിതി പാർവ്വതി!** 39

ഹേ പാർവ്വതി! വർണ്ണാശ്രമങ്ങൾക്കു യോജിക്കുന്നതും ധർമ്മാ– ധർമ്മങ്ങളെ വിവേചനം ചെയ്യുന്നതുമായ വിദ്യയെ പറഞ്ഞു ബോധിപ്പിച്ചുകൊടുക്കുന്നതുമായ ഗുരു വാചകൻ എന്നു പറയ പ്പെടുന്നു.

**പഞ്ചാക്ഷര്യാദിമന്ത്രാണാമുപദേഷ്ടാ തു പാർവതി!**
**സ ഗുരുർബോധകോ ഭൂയാദുഭയോരയമുത്തമഃ** 40

ഹേ പാർവതി! പഞ്ചാക്ഷരം മുതലായ മന്ത്രങ്ങളെ ഉപദേശി ക്കുന്ന ഗുരുവിനെ ബോധകൻ എന്നു പറയപ്പെടുന്നു. ആദ്യത്തെ രണ്ടുപേരെ അപേക്ഷിച്ച് ഇവൻ ശ്രേഷ്ഠനാകുന്നു.

**മോഹമാരണവശ്യാദിതുച്ഛമന്ത്രോപദേശിനം**
**നിഷിദ്ധഗുരുരിത്യാഹുഃ പണ്ഡിതാസ്തത്വദർശിനഃ** 41

മോഹനം, മരണം, വശ്യം തുടങ്ങിയുള്ള ദുർമന്ത്രങ്ങളെ ഉപദേശിക്കുന്ന ഗുരുവിനെയാണു തത്ത്വജ്ഞാനികളായ വിദ്വാന്മാർ നിഷിദ്ധഗുരുവെന്നു പറയുന്നത്.

**അനിത്യമിതി നിർദ്ദിശ്യ സംസാരം സങ്കടാലയം**
**വൈരാഗ്യപദദർശീ യഃ സ ഗുരുർവ്വിഹിതഃ പ്രിയേ!** 42

പ്രിയേ! സങ്കടങ്ങൾക്കിരിപ്പിടമാക്കിയ സംസാരത്തെ അനിത്യമാണെന്നു കാണിച്ചു വൈരാഗ്യപദത്തെ കാണിക്കുന്ന ഗുരു യാതൊരുവനോ അവൻ തന്നെയാണു വിഹിതൻ.

**തത്ത്വമസ്യാദിവാക്യാനാമുപദേഷ്ടാ തു പാർവ്വതി!**
**കാരണാഖ്യോ ഗുരുഃ പ്രോക്തോ ഭവരോഗനിവാരകഃ** 43

ഹേ പാർവതി! 'തത്ത്വമസി' മുതലായ വാക്യങ്ങളെ ഉപദേശിക്കുന്ന ഗുരുവിനെയാണു ഭവരോഗത്തെ നിവാരണം ചെയ്യുന്ന കാരണഗുരുവെന്നു പറയുന്നത്.

**സർവസന്ദേഹസന്ദോഹനിർമ്മൂലനവിചക്ഷണഃ**
**ജന്മമൃത്യുഭയഘ്നോ യഃ സ ഗുരുഃ പരമോ മതഃ** 44

സർവ്വസംശയങ്ങളെയും വേരോടെ പിഴുതുകളയുന്നതിനു സാമർത്ഥ്യമുള്ളവനും ജനനമരണഭയത്തെ വിലക്കുന്നവനും യാതൊരുവനോ അവനെയാണു പരമഗുരുവായി വിചാരിക്കേണ്ടത്.

**ബഹുജന്മകൃതാത് പുണ്യാല്ലഭ്യതേ$f$സൗ മഹാഗുരുഃ**
**ലബ്ധ്വാ തന്ന പുനര്യാതി ശിഷ്യഃ സംസാരബന്ധനം** 45

അനേകജന്മങ്ങളിൽ ചെയ്യപ്പെട്ടതായ പുണ്യത്താലല്ലാതെ ഇപ്രകാരമുള്ള ഗുരുവിനെ ലഭിക്കുന്നതല്ല. ശിഷ്യൻ ഈ ഗുരുവിനെ പ്രാപിച്ചതിനുശേഷം വീണ്ടും സംസാരബന്ധങ്ങളെ അനുഭവിക്കുന്നില്ല.

**ഏവം ബഹുവിധാ ലോകേ ഗുരവഃ സന്തി പാർവതി!**
**തേഷു സർവ്വപ്രയത്നേന സേവ്യോ ഹി പരമോ ഗുരുഃ** 46

പാർവതി! ഇപ്രകാരം ലോകത്തിൽ ഗുരുക്കന്മാർ പലപ്രകാരത്തിലുമുണ്ട്. എന്നാൽ അവരിൽ പരമഗുരുവിനെത്തന്നെ സർവ പ്രയത്നത്തോടുംകൂടി സേവിക്കേണ്ടതാണ്.

**നിഷിദ്ധഗുരുശിഷ്യസ്തു ദുഷ്ടസങ്കല്പദൂഷിതഃ**
**ബ്രഹ്മപ്രളയപര്യന്തം ന പുനർയാതി മർത്ത്യാതാം** 47

നിഷിദ്ധഗുരുവിന്റെ ശിഷ്യൻ ദുഷ്ടസങ്കല്പങ്ങളാൽ ദുഷിക്കപ്പെട്ടവനായതിനുശേഷം ബ്രഹ്മപ്രളയംവരെയും പിന്നെ രണ്ടാമതും മനുഷ്യനായി ജനിക്കുന്നതല്ല. അവന് ഉത്കൃഷ്ടമായ മനുഷ്യ ജന്മം ലഭിക്കില്ല.

**ഏവം ശ്രുത്വാ മഹാദേവീ മഹാദേവ വചസ്തഥാ**
**അത്യന്തവിഹ്വലമനാഃ ശങ്കരം പരിപൃച്ഛതി** 48

മഹാദേവി മഹാദേവന്റെ വചനങ്ങളെകേട്ട് ഏറ്റവും ദുഃഖ മനസ്സോടുകൂടിയവളായിട്ട് ഇപ്രകാരം ശങ്കരനോടു ചോദിച്ചു.

**പാർവത്യുവാച –**
**നമസ്തേ ദേവദേവാത്ര ശ്രോതവ്യം കിഞ്ചിദസ്തി മേ**
**ശ്രുത്വാ ത്വദ്വാക്യമധുനാ ഭൃശം സ്യാദ്വിഹ്വലം മനഃ** 49

പാർവതി ചോദിച്ചു – അല്ലയോ മഹാദേവാ! നമസ്കാരം. ഇവിടെ നിന്തിരുവടിയിലിരുന്നും എനിക്ക് അല്പംകൂടി അറിയേണ്ടതായി

ട്ടുണ്ട്. അങ്ങയുടെ വാക്കുകളെ കേട്ടിട്ട് എന്റെ മനസ്സ് അത്യന്തം വിഹ്വലമായിരിക്കുന്നു?

**സ്വയം മൂഢാഃ മൃത്യുഭീതാഃ സുകൃതാദ്വിരതിം ഗതാഃ**
**ദൈവാന്നിഷിദ്ധഗുരുഗാ യദി തേഷാം തു കാ ഗതിഃ** 50

സ്വയം മൂഢന്മാരും, മരണഭീതിയുള്ളവരും, പുണ്യകർമ്മം ചെയ്യുന്നതിൽനിന്ന് വിരമിച്ചിട്ടുള്ളവരുമായവർ വിധിവശാൽ നിഷിദ്ധ ഗുരുവിനെ ആശ്രയിച്ചാൽ അവരുടെ ഗതി എന്താകും?

**ശ്രീമഹാദേവ ഉവാച –**
**ശൃണു തത്ത്വമിദം ദേവി! യദാ സ്യാദ്വിരതോ നരഃ**
**തദാസാവധികാരീതി പ്രോച്യതേ ശ്രുതിമസ്തകേ** 51

ശ്രീമഹാദേവൻ അരുളിച്ചെയ്തു – ദേവി! ഈ തത്ത്വത്തിനെയും പറഞ്ഞുതരുന്നുണ്ട്, കേൾക്കുക. മനുഷ്യൻ എപ്പോൾ വിരക്തനാകുന്നുവോ അപ്പോൾ അവൻ അധികാരിയാകുമെന്നു ശ്രുതിശിരസ്സുകളിൽ പറയപ്പെട്ടിരിക്കുന്നു.

**അഖണ്ഡൈകരസം ബ്രഹ്മ നിത്യമുക്തം നിരാമയം**
**സ്വസ്മിൻ സന്ദർശിതം യേന സ ഭവേദസ്യ ദേശികഃ** 52

അഖണ്ഡവും ഏകരസത്തോടുകൂടിയതും നിത്യമുക്തവും ദുഃഖരഹിതവുമായ ബ്രഹ്മത്തെ യാതൊരുവൻ തന്നുള്ളിൽത്തന്നെ കാണിച്ചുതരുന്നുവോ അവനാണ് ഇവന്റെ ദേശികനാകുന്നത്.

**ജലാനാം സാഗരോ രാജാ യഥാ ഭവതി പാർവതി!**
**ഗുരൂണാം തത്ര സർവ്വേഷാം രാജാഽയം പരമോ ഗുരുഃ** 53

പാർവതി! സമുദ്രം ജലങ്ങൾക്കെല്ലാം രാജാവുകുന്നതുപോലെ സർവ്വവിധരായ ഗുരുക്കന്മാർക്കും രാജാവാകുന്നത് ഈ പരമ ഗുരുതന്നെയാണ്.

**മോഹാദിരഹിതശ്ശാന്തോ നിത്യതൃപ്തോ നിരാശ്രയഃ**
**തൃണീകൃതബ്രഹ്മവിഷ്ണുവൈഭവഃ പരമോഗുരുഃ** 54

മോഹം മുതലായവറ്റവനും ശാന്തനും എപ്പോഴും തൃപ്തിയുള്ള വനും ആശ്രയമില്ലാത്തവനും ബ്രഹ്മാവിഷ്ണുക്കളുടെ മഹാവൈഭവ ങ്ങളെപ്പോലും തൃണംപോലെ വിചാരിക്കുന്നവനും യാതൊരു വനോ പരമഗുരുവാകുന്നതും അവൻ തന്നെ.

**സർവകാലവിദേശേഷു സ്വതന്ത്രോ നിശ്ചലസ്സുഖീ**
**അഖണ്ഡൈകരസാസ്വാദതൃപ്തോ ഹി പരമോഗുരുഃ** 55

സർവ്വദേശകാലങ്ങളിലും സ്വതന്ത്രനും ചലനമില്ലാത്താത്തവനും സുഖമുള്ളവനും അഖണ്ഡൈകരസാസ്വാദനത്താൽ തൃപ്തിയും ഉള്ളവനാണു പരമഗുരു.

**ദ്വൈതാദ്വൈതവിനിർമുക്തഃ സ്വാനുഭൂതിപ്രകാശവാൻ**
**അജ്ഞാനാന്തതമശ്ഛേത്താ സർവജ്ഞഃ പരമോ ഗുരുഃ** 56

ദ്വൈതാദ്വൈതങ്ങള വിട്ടവനും തന്റെ അനുഭവമാകുന്ന പ്രകാശ ത്തോടുകൂടിയവനും അജ്ഞാനമാകുന്ന മഹാന്ധകാരത്തെ ഇല്ലാതാക്കുന്നവനുമായ സർവജ്ഞനാണു പരമഗുരുവാകുന്നതു്.

**യസ്യ ദർശനമാത്രേണ മനസഃ സ്യാത് പ്രസന്നതാ**
**സ്വയം ഭൂയാത് ധൃതിശ്ശാന്തിഃ സ ഭവേത്പരമോ ഗുരുഃ** 57

യാതൊരുവനെ കാണുന്ന സമയം മനസ്സിനു തനിയെ സന്തോഷം ധൈര്യം, ശാന്തി മുതലായവ ഉണ്ടാകുന്നുവോ അവൻ തന്നെയാണു പരമഗുരു.

**സിദ്ധിജാലം സമാലോക്യ യോഗിനാം മന്ത്രവാദിനാം**
**തുച്ഛാകാരമനോവൃത്തിര്യസ്യാസൗ പരമോ ഗുരുഃ** 58

യോഗികളുടെയും മന്ത്രവാദികളുടെയും സിദ്ധികളെകണ്ട് യാതൊരുവന്റെ മനോവൃത്തി തുച്ഛരൂപമായി ഭവിക്കുന്നുവോ അവനാണു പരമഗുരു.

**സ്വശരീരം ശവം പശ്യൻ തഥാ സ്വാത്മാനമദ്വയം**
**യഃ സ്ത്രീകനകമോഹഘ്നഃ സ ഭവേത്പപരമോഗുരുഃ** 59

തന്റെ ദേഹത്തെ യാതൊരുവൻ ശവതുല്യമായും തന്റെ ആത്മാവിനെ അദ്വയമായും കാണുകയും സ്ത്രീ സ്വർണ്ണം മുതലായതിലുള്ള മോഹങ്ങളെ വിടുകയും ചെയ്തവനാണു പരമഗുരു.

**മൗനീ വാഗ്മീതി തത്ത്വജ്ഞോ ദ്വിധാഭൂഛൃണു പാർവതി!**
**ന കശ്ചിത് മൗനിനാം ലാഭോ ലോകേഽസ്മിൻ ഭവതി പ്രിയേ!** 60

പ്രിയേ! പാർവതി! കേൾക്കുക. മുനി, വാഗ്മി എന്നു രണ്ടു വിധത്തിലാണു തത്ത്വജ്ഞാനികളുള്ളത്. അതിൽ മൗനിയിൽ നിന്നു യാതൊരുവിധമായ ലാഭവും ഈ ലോകത്തിന് ഉണ്ടാകുന്നില്ല.

**വാഗ്മീ തൂത്കടസംസാരസാഗരോത്താരണക്ഷമഃ**
**യതോഽസൗ സംശയഛേത്താ ശാസ്ത്രയുക്ത്യനുഭൂതിഭിഃ** 60

വാഗ്മിയായവനു ഭയങ്കരമായ സംസാരസാഗരത്തെ കടത്തുന്നതിനുള്ള സാമർത്ഥ്യമുണ്ടാകും. എങ്ങനെയെന്നാൽ ഇവൻ ശ്രുതി യുക്തി അനുഭവം മുതലായവകൊണ്ടു സകല സംശയങ്ങളെയും ഛേദിക്കുന്നു.

**ഗുരുനാമജപാദ്ദേവി ബഹുജന്മാർജ്ജിതാന്യപി**
**പാപാനി വിലയം യാന്തി നാസ്തി സന്ദേഹമണ്വപി** 61

ഹേ ദേവീ! അനേകം ജന്മങ്ങളിൽ സമ്പാദിക്കപ്പെട്ടിട്ടുള്ള പാപങ്ങൾ ഗുരുനാമജപംകൊണ്ടു നശിച്ചുപോകുന്നു. ഇതിൽ അല്പം പോലും സന്ദേഹമില്ല.

**ശ്രീഗുരോസ്സദൃശം ദൈവം ശ്രീഗുരോസ്സദൃശഃ പിതാ**
**ഗുരുധ്യാനസമം കർമ്മ നാസ്തി നാസ്തി മഹിതലേ** 62

ശ്രീഗുരുവിനു സദൃശനായ ദൈവവും ശ്രീഗുരുവിനു സമനായ പിതാവും ഗുരുധ്യാനത്തിനു തുല്യമായ കർമ്മവും ഇഹത്തിൽ (ഭൂമിയിൽ) ഇല്ല ഇല്ല.

**കുലം ധനം ബലം ശാസ്ത്രം ബാന്ധവാസ്സോദരാ ഇമേ**
**മരണേ നോപയുജ്യന്തേ ഗുരുരേകോഹി താരകഃ** 63

കുലം, ധനം, ബലം, ശാസ്ത്രങ്ങൾ, ബന്ധുക്കൾ, സോദരന്മാർ മുതലായവരാരും മരണസമയത്തിൽ ഉപയോഗപ്പെടുന്നതല്ല. ആ സമയ(മരണസമയ)ത്തിൽ നിശ്ചയമായും ശ്രീഗുരു ഒരുത്തൻ തന്നെയാണു കരകേറ്റുന്നതു്.

**കുലമേവ പവിത്രം സ്യാത് സത്യം സ്വഗുരുസേവയാ**
**തൃപ്താഃ സ്യുസ്സകലാ ദേവാ ബ്രഹ്മാദ്യാ ഗുരുതർപ്പണാത്** 64

സത്യമായും ഗുരുസേവകൊണ്ടു കുലം ശുദ്ധമാകും. ഗുരുവിനെ തൃപ്തിപ്പെടുത്തുന്നതായാൽ ബ്രഹ്മാവിഷ്ണുരുദ്രാദികളായ സകല ദേവന്മാർക്കും തൃപ്തിയുണ്ടാകുന്നു.

**ഗുരേകോ ഹി ജാനാതി സ്വരൂപം ദൈവമവ്യയം**
**തജ്ജ്ഞാനം യത്പ്രസാദേന നാന്യഥാ ശാസ്ത്രകോടിഭിഃ** 65

അഴിവില്ലാത്ത ഈശ്വരസ്വരൂപത്തെ അറിയുന്നവൻ ഗുരു ഒരുവൻ മാത്രമാണു്. അദ്ദേഹത്തിന്റെ പ്രസാദത്താൽ ആ സ്വരൂപജ്ഞാനവും ഉണ്ടാകും. അതുകൂടാതെ ശാസ്ത്രകോടികളാലും ഈശ്വര സ്വരൂപത്തെ അറിയാൻ സാധിക്കുന്നതല്ല.

**സ്വരൂപജ്ഞാനശൂന്യേന കൃതമപ്യകൃതം ഭവേത്**
**തപോജപാദികം ദേവി സകലം ബാലജല്പവത്** 66

ഹേ ദേവി! സ്വരൂപജ്ഞാനമില്ലാ ത്തവൻ ചെയ്യുന്ന തപസ്സ്, ജപം മുതലായവയെല്ലാം കുട്ടികളുടെ കളികൾപോലെ കൃതമല്ലാത്ത താകുന്നു.

**ശിവം കേചിദ്ധരിം കേചിദ്വിധിം കേചിത്തു കേചന**
**ശക്തിം ദൈവമിതി ജ്ഞാത്വാ വിവദന്തി വൃഥാ നരാഃ** 67

ചിലർ ശിവനെയും ചിലർ വിഷ്ണുവിനെയും മറ്റു ചിലർ ചതുർ മുഖനെയും ചിലർ ശക്തിയെയും ദൈവമാണെന്നുതന്നെ വിചാ രിച്ചു വൃഥാ വാദം ചെയ്യുന്നു.

**ന ജാനന്തി പരം തത്ത്വം ഗുരുദീക്ഷാപരാങ്മുഖാഃ**
**ഭ്രാന്താഃ പശുസമാ ഹ്യേതേ സ്വപരിജ്ഞാനവർജ്ജിതാഃ** 68

ഗുരുദീക്ഷ സ്വീകരിക്കാൻ പരാങ്മുഖരായവർ ശ്രേഷ്ഠമായ തത്ത്വ ത്തെ അറിയാത്തവരും ഭ്രാന്തരും മൃഗതുല്യരും തന്നെത്തന്നെ അറിയാത്തവരും ആകുന്നു.

**തസ്മാത് കൈവല്യസിദ്ധ്യർത്ഥം ഗുരുമേവ ഭജേത് പ്രിയേ!**
**ഗുരും വിനാ ന ജാനന്തി മൂഢാസ്തത് പരമം പദം** 69

പ്രിയേ! അതിനാൽ മോക്ഷപ്രാപ്തിക്കുവേണ്ടി ഗുരുവിനെ ത്തന്നെ ഭജിക്കണം. ഗുരുവില്ലാതെ മൂഢന്മാർ ആ ശ്രേഷ്ഠമായ പദത്തിനെ അറിയുന്നില്ല.

**ഭിദ്യതേ ഹൃദയഗ്രന്ഥിശ്ഛിദ്യന്തേ സർവ്വസംശയാഃ**
**ക്ഷീയന്തേ സർവ്വകർമ്മാണി ഗുരോഃ കരുണയാ ശിവേ!** 70

ഹേ ശിവേ! ഗുരുകാരുണ്യത്താൽ ഹൃദയഗ്രന്ഥി ഭേദിക്കുകയും സർവ്വസംശയങ്ങളും ഛേദിക്കപ്പെടുകയും സർവ്വകർമ്മങ്ങളും ക്ഷയിക്കുകയും ചെയ്യുന്നു.

**കൃതായാ ഗുരുഭക്തേസ്തു വേദശാസ്ത്രാനുസാരതഃ**
**മുച്യതേ പാതകാദ് ഘോരാദ് ഗുരുഭക്തോ വിശേഷതഃ** 71

വേദശാസ്ത്രാനുസാരമായ ഗുരുഭക്തിയുള്ളവൻ ഘോരപാതകങ്ങളിൽ നിന്നും മോചിക്കപ്പെടുന്നു.

**ദുസ്സംഗഞ്ച പരിത്യജ്യ പാപകർമ്മം പരിത്യജേത്**
**ചിത്തചിഹ്നമിദം യസ്യ തസ്യ ദീക്ഷാവിധീയതേ 72**

ദുസ്സംഗത്തെയും പാപകർമ്മങ്ങളെയും പരിത്യാഗം ചെയ്തിട്ടുള്ള ചിത്തചിഹ്നം യാതൊരുവനുണ്ടോ, അവനാണു ദീക്ഷയെ വിധിച്ചിട്ടുള്ളതു്.

**ചിത്തത്യാഗനിയുക്തശ്ച ക്രോധഗർവ്വവിവർജ്ജിതഃ**
**ദ്വൈതഭാവപരിത്യാഗീ തസ്യ ദീക്ഷാ വിധീയതേ 73**

ചിത്തത്യാഗം ചെയ്തവനും ക്രോധവും ഗർവ്വും ഇല്ലാത്തവനും ദ്വൈതഭാവത്തെ പരിത്യജിച്ചവനുമാണ് ദീക്ഷ വിധിച്ചിട്ടുള്ളതു്.

**ഏതല്ലക്ഷണസംയുക്തം സർവ്വഭൂതഹിതേ രതം**
**നിർമ്മലം ജീവിതം യസ്യ തസ്യ ദീക്ഷാ വിധീയതേ 74**

ഈ ലക്ഷണങ്ങളോടും സർവ്വഭൂതങ്ങളിലും ഹിതത്തോടും നിർമ്മലജീവിതത്തോടും കൂടിയ യാതൊരുവനുണ്ടോ അവനാണു ദീക്ഷ വിധിച്ചിട്ടുള്ളതു്.

**ക്രിയയാ ചാന്വിതം പൂർവ്വം ദീക്ഷാജാലം നിരൂപിതം**
**മന്ത്രദീക്ഷാഭിധം സാംഗോപാംഗം സർവ്വം ശിവോദിതം 75**

ക്രിയകളേടുകൂടി ദീക്ഷകളെപ്പറ്റി മുൻപു എന്നാൽ പറയപ്പെട്ടു. മന്ത്രദീക്ഷയെന്നു പറയുന്ന സർവ്വവും സാംഗോപാംഗമായി മുൻപു സദാശിവനാൽ പറയപ്പെട്ടതുമാണു്.

**ക്രിയയാ സ്യാദ്വിരഹിതാം ഗുരുസായൂജ്യദായിനീം**
**ഗുരുദീക്ഷാം വിനാ കോ വാ ഗുരുത്വാചാരപാലകഃ 76**

ക്രിയാരഹിതമായും ഗുരുസായൂജ്യത്തെ തരുന്നതുമായ ഗുരുദീക്ഷകൂടാതെ യാതൊരുവനാണു ഗുരുത്ത്വാചാരത്തെ പാലിക്കുന്നത്?

**ശക്തോ ന ചാപ്യശക്തോ വാ ദൈശികാംഘ്രിസമാശ്രയാത്**
**തസ്യ ജന്മാസ്തി സഫലം ഭോഗമോക്ഷഫലപ്രദം** 77

ശിഷ്യൻ ശക്തനോ അശക്തനോ ആയാലും ദേശികപാദത്തെ വഴിയാംവണ്ണം ആശ്രയിക്കുന്നതായാൽ അവന്റെ ജന്മം സഫലമാകും. ഭോഗമോക്ഷഫലങ്ങളെ അനുഭവിക്കാവുന്നതുമാണ്.

**അത്യന്തചിത്തപക്വസ്യ ശ്രദ്ധാഭക്തിയുതസ്യ ച**
**പ്രവക്തവ്യമിദം ദേവി! മമാത്മപ്രീതയേ സദാ** 78

ദേവി! എന്റെ ആത്മപ്രീതിക്കുവേണ്ടി ഏറ്റവും ചിത്തപരിപാകം വന്നവർക്കും ശ്രദ്ധാഭക്തിയുള്ളവർക്കും മാത്രം ഇതിനെ ഉപദേശിച്ചുകൊടുക്കണം.

**രഹസ്യം സർവ്വശാസ്ത്രേഷു ഗീതാശാസ്ത്രമിദം ശിവേ!**
**സമ്യക് പരീക്ഷ്യ വക്തവ്യം സാധകസ്യ മഹാത്മനഃ** 79

ഹേ ശിവേ! ഈ ഗീതാശാസ്ത്രം സർവ്വശാസ്ത്രങ്ങളിലും വച്ചു രഹസ്യമായിട്ടുള്ളതാകയാൽ നല്ലതുപോലെ പരീക്ഷിച്ചതിനു ശേഷം മഹാത്മാവായ സാധകനു് ഇതിനെ ഉപദേശിക്കണം.

**സത്കർമ്മപരിപാകാച്ച ചിത്തശുദ്ധസ്യ ധീമതഃ**
**സാധകസ്യൈവ വക്തവ്യാ ഗുരുഗീതാ പ്രയത്നതഃ** 80

സത്കർമ്മത്താൽ ചിത്തം ശുദ്ധമായതിനുശേഷം ബുദ്ധിമാനായ സാധകനു പ്രയാസപ്പെട്ടും ഈ ഗുരുഗീതയെ ഉപദേശിക്കണം.

**നാസ്തികായ കൃതഘ്നായ ദാംഭികായ ശഠായ ച**
**അഭക്തായ വിഭക്തായ ന വാച്യേƒയം കദാചന** 81

നാസ്തികന്മാർക്കും, കൃതഘ്നന്മാർക്കും, ശഠന്മാർക്കും, വിഭക്ത ന്മാർക്കും, വിഭക്തന്മാർക്കും, (വിരോധിക്കുന്നവർക്കും) ഈ ഗുരു ഗീതയെ ഒരിക്കലും ഉപദേശിച്ചുകൂടാ.

**സ്ത്രീലോലുപായ മൂർഖായ കാമോപഹതചേതസഃ**
**നിന്ദകായ ന വക്തവ്യാ ഗുരുഗീതാ സ്വഭാവതഃ** 82

സ്ത്രീലോലുപന്മാർക്കും മൂർഖന്മാർക്കും കാമംകൊണ്ടു ദുഷിച്ച ചിത്തത്തോടുകൂടിയവർക്കും നിന്ദിക്കുന്നവർക്കും സ്വഭാവിക മായി ഈ ഗുരുഗീതയെ ഉപദേശിച്ചുകൂടാത്തതാകുന്നു.

**സർവ്വപാപപ്രശമനം സർവ്വോപദ്രവഹാരകം**
**ജന്മമൃത്യുഹരം ദേവീ ഗീതാശാസ്ത്രമിദം ശിവേ!** 83

ദേവി! ശിവേ! ഈ ഗീതാശാസ്ത്രം സർവ്വപാപങ്ങളെയും പോക്കു ന്നതും എല്ലാ ഉപദ്രവങ്ങളെയും നിവാരണം ചെയ്യുന്നതും ജനന മരണത്തെ നിശേഷം ഇല്ലാതാക്കുന്നതുമാകുന്നു.

**ശ്രുതിസാരമിദം ദേവി! സർവ്വമുക്തം സമാസതഃ**
**നാന്യഥാ സദ്ഗതിഃ പുംസാം വിനാ ഗുരുപദം ശിവേ** 84

ശിവേ! ദേവി! വേദസാരത്തെയെല്ലം ഇങ്ങനെ ചുരുക്കമായി നിനക്കുവേണ്ടി പറയപ്പെട്ടു. ഗുരുപദം ഒന്നല്ലതെ വേറെ വിധ ത്തിൽ സദ്ഗതി ലഭിക്കുക സാധ്യമല്ല.

**ബഹുജന്മകൃതാത് പാപാദയമർത്ഥോ ന രോചതേ**
**ജന്മബന്ധനിവർത്യർത്ഥം ഗുരുമേവ ഭജേത് സദാ** 85

അനേകജന്മങ്ങളിൽ ചെയ്യപ്പെട്ടതായ പാപത്താൽ ഈ തത്വം ചിലർക്കു രുചിക്കുന്നില്ല. ആകയാൽ ജന്മബന്ധനിവാരണത്തിനു വേണ്ടി എല്ലാസമയവും ഗുരുവിനെ ഭജി ക്കണം.

**അഹമേവ ജഗത്സർവ്വം അഹമേവ പരംപദം**
**ഏതജ്ഞ്ഞാനം യതോ ഭൂയാത് തം ഗുരും പ്രണമാമ്യഹം** 86

'സർവ്വലോകവും ഞാൻ തന്നെയാകുന്നു. പരമപദവും ഞാൻ തന്നെ' എന്നുള്ള ജ്ഞാനം യാതൊരുവനിൽനിന്നും ഉണ്ടാകുന്നു അങ്ങനെയുള്ള ഗുരുവിനെ ഞാൻ നമസ്കരിക്കുന്നു.

**അലം വികല്പൈരഹമേവ കേവലോ**
**മയി സ്ഥിരം വിശ്വമിദം ചരാചരം**
**ഇദം രഹസ്യം മമ യേന ദർശിതം**
**സ വന്ദനീയോ ഗുരുരേവ കേവലം** 87

'സംശയമെന്തിന്? കേവലമായവൻ ഞാൻ തന്നെ. ഈ ചരാചര രൂപമായ വിശ്വവും എന്നിൽതന്നെ സ്ഥിതിചെയ്യുന്നു' എന്നുള്ള രഹസ്യവും യാതൊരുവനിൽനിന്നും എന്നാൽ അറിയപ്പെട്ടുവോ ആ ഗുരു ഒരുവനെ മാത്രമേ നമസ്കരിക്കേണ്ടതായിട്ടുള്ളൂ.

**യസ്യാന്തം നാദിമധ്യം നഹി കരചരണം നാമഗോത്രം ന സൂത്രം**
**നോ ജാതിർന്നൈവ വർണ്ണം ന ഭവതി പുരുഷോ നോ നപുസം നച സ്ത്രീ** 88

**നാകാരം നോ വികാരം നഹി ജനിമരണം നാസ്തി പുണ്യം ന പാപം**
**നോഽതത്ത്വം തത്വമേകം സഹജസമരസം സദ്ഗുരും തം നമാമി** 89

യാതൊരുവനു് ആദിമധ്യാന്തമില്ലയോ കരചരണങ്ങളും നാമ ഗോത്രസൂത്രങ്ങളും ജാതിവർണ്ണങ്ങളും പുരുഷൻ നപുംസകൻ സ്ത്രീ എന്നുള്ള ഭേദങ്ങളുമില്ലയോ സ്വരൂപവികാരജനനമരണ ങ്ങളും പാപപുണ്യങ്ങളും അതത്വമല്ലാതെയും ഒരേ തത്വസ്വരൂപ മായും സഹജമായും സമരസമായുമിരിക്കുന്ന ആ സദ്ഗുരു വിനെ നമസ്കരിക്കുന്നു.

**നിത്യായ സത്യായ ചിദാത്മകായ**
**നവ്യായ ഭവ്യായ പരാത്പരായ**
**ശുദ്ധായ ബുദ്ധായ നിരഞ്ജനായ**
**നമോസ്തു നിത്യം ഗുരുശേഖരായ** 90

നിത്യമായും സത്യസ്വരൂപമായും ചിത്സ്വരൂപമായും എന്നും പുതിയതായും ഏറ്റവും പഴയതായും പരാല്പരവും ശുദ്ധബുദ്ധ നിരഞ്ജനവുമായ പരമഗുരുവിന്ന് എപ്പോഴും നമസ്കാരം.

**സച്ചിദാനന്ദരൂപായ വ്യാപിനേ പരമാത്മനേ**
**നമഃ ശ്രീഗുരുനാഥായ പ്രകാശാനന്ദമൂർത്തയേ** 91

സച്ചിദാനന്ദരൂപനായും സർവവ്യാപിയായും പരമാത്മാവായും പ്രകാശാനന്ദരൂപവുമായിരിക്കുന്ന ശ്രീ ഗുരുനാഥനു നമസ്കാരം.

**സത്യാനന്ദസ്വരൂപായ ബോധൈകസുഖകാരിണേ**
**നമോ വേദാന്തവേദ്യായ ഗുരവേ ബുദ്ധിസാക്ഷിണേ** 92

സത്യാനന്ദസ്വരൂപനും ജ്ഞാനരൂപമായ സുഖത്തെ നൽകുന്നവനും വേദാന്തങ്ങളാൽ അറിയപ്പെടുന്നവനും ബുദ്ധിസാക്ഷിയും ആയിരിക്കുന്ന ശ്രീഗുരുവിനു നമസ്കാരം.

**നമസ്തേ നാഥ! ഭഗവൻ! ശിവായ ഗുരുരൂപിണേ**
**വിദ്യാവതാരസംസിദ്ധ്യൈ സ്വീകൃതാനേകവിഗ്രഹ!** 93

നാഥാ! ഭഗവാനെ! വിദ്യാവതാരം വഴിയാകുംവണ്ണം സിദ്ധിക്കുന്നതിനുവേണ്ടി അനേകശരീരങ്ങളെ സ്വീകരിക്കച്ചവനും ശിവസ്വരൂപനും ശ്രീഗുരുവുമായിരിക്കുന്ന അങ്ങയ്ക്കു നമസ്കാരം.

**നവായ നവരൂപായ പരമാർത്ഥൈകരൂപിണേ**
**സർവ്വാജ്ഞാനതമോഭേദഭാനവേ ചിദ്ഘനായ തേ** 94

ഏറ്റവും പുതിയതായും ഒമ്പതു രൂപമായും (ബ്രഹ്മാവ്, വിഷ്ണു, രുദ്രൻ, മഹേശ്വരൻ, സദാശിവൻ, നാദം, ബിന്ദു, ശക്തി, ശിവം ഇങ്ങനെ ഒമ്പതു രൂപമായും) പരമാർത്ഥമായ മുഖ്യരൂപമായും സകല അജ്ഞാനാന്ധകാരങ്ങളെയും ഭേദിക്കുന്നതായ സൂര്യനായും ചിദ്ഘനവുമായിരിക്കുന്ന അങ്ങയ്ക്കു നമസ്കാരം.

**സ്വതന്ത്രായ ദയാക്ലപ്തവിഗ്രഹായ ശിവാത്മനേ**
**പരതന്ത്രായ ഭക്താനാം ഭവ്യാനാം ഭവ്യരൂപിണേ** 95

സ്വതന്ത്രനും ദയയാകുന്ന ശരീരത്തോടു കൂടിയവനും ശിവാകാരനും ഭക്തന്മാരിൽ പരതന്ത്രമുള്ളവനും ഭവ്യന്മാർക്കു ഭവ്യരൂപനുമായ അങ്ങയ്ക്കു നമസ്കാരം.

**വിവേകിനാം വിവേകായ വിമർശായ വിമർശിനാം**
**പ്രകാശിനാം പ്രകാശായ ജ്ഞാനിനാം ജ്ഞാനസ്വരൂപിണേ** 96

**പുരസ്താത് പാർശ്വയോഃ പൃഷ്ഠേ നമസ്കുര്യാദുപര്യധഃ**
**സദാ മച്ചിത്തരൂപേണ വിധേഹി ഭവദാസനം** 97

വിവേകികൾക്കു വിവേകിയായും വിമർശകന്മാർക്കു വിമർശമായും പ്രകാശമുള്ളവർക്കു പ്രകാശമായും ജ്ഞാനികൾക്കു ജ്ഞാനരൂപവുമായുള്ള അങ്ങയുടെ മുൻഭാഗത്തിനും പാർശ്വഭാഗത്തിനും പിൻഭാഗത്തിലും മേലും കീഴും എന്നല്ല എല്ലാ ഭാഗങ്ങളിലും നമസ്കാരം. അങ്ങയുടെ ആസനം എന്റെ ചിത്തരൂപത്തിൽ എപ്പോഴും ഭവിക്കട്ടെ.

**ശ്രീഗുരും പരമാനന്ദം വന്ദേ ഹ്യാനന്ദവിഗ്രഹം**
**യസ്യ സന്നിധിമാത്രേണ ചിദാനന്ദായതേ നമഃ** 98

യാതൊരുവന്റെ സന്നിധിമാത്രത്താൽ മനസ്സ് ചിദാനന്ദമയമായി ഭവിക്കുന്നുവോ പരമാനന്ദസ്വരൂപനും ആനന്ദവിഗ്രഹനുമായ ശ്രീഗുരുവിനു നമസ്കാരം.

**നമസ്തേ ഗുരവേ തുഭ്യം സഹജാനന്ദരൂപിണേ**
**യസ്യവാഗാമൃതം ഹന്തിവിഷം സംസാരസംജ്ഞകം** 99

യാതൊരുവന്റെ വാക്കാകുന്ന അമൃത് സംസാരമാകുന്ന മഹാ വിഷത്തെ നശിപ്പിക്കുന്നുവോ സഹജാനന്ദസ്വരൂപനായ ആ ശ്രീഗുരുവിനു നമസ്കാരം.

**നാനായുക്തോപദേശേന താരിതാ ശിഷ്യസന്തതിഃ**
**തത്കൃപാസാരവേദേന ഗുരുചിത്പദമച്യുതം 100**

ആരാണോ യുക്തിയുക്തമായ നാനാവിധ ഉപദേശങ്ങളിലൂടെ ശിഷ്യന്മാരെ സംസാരസാഗരത്തിൽനിന്ന് കൃപാപൂർവം കര കയറ്റുന്നത്, അങ്ങനെയുള്ള അച്യുതനും പരമാത്മാവുമായിരിക്കുന്ന ശ്രീഗുരുവിനു നമസ്കാരം.

**നമോƒച്യുതായ ഗുരവേƒജ്ഞാനധ്വാന്തൈകഭാനവേ**
**ശിഷ്യസന്മാർഗ്ഗപടവേ കൃപാപീയൂഷസിന്ധവേ 101**

അജ്ഞാനാന്ധകാരത്തെ നശിപ്പിക്കുന്ന സൂര്യനും, ശിഷ്യന്മാരെ സന്മാർഗ്ഗത്തിലേക്കു നയിക്കുവാൻ സമർത്ഥനും, കൃപയാകുന്ന അമൃതത്തിന് ഇരിപ്പിടവും, അച്യുതനുമായ ശ്രീഗുരുവിനു നമസ്കാരം.

**ഓമച്യുതായ ഗുരവേ ശിഷ്യസംസാരസേതവേ**
**ഭക്തകാര്യൈകസിംഹായ നമസ്തേ ചിത്സുഖാത്മനേ 102**

ശിഷ്യന്റെ സംസാരത്തിൽനിന്നു കരേറുന്നതിനുള്ള സേതുവായവനും ഭക്തന്മാരുടെ കാര്യങ്ങൾ സഫലീകരിക്കുന്നവനും ചിത് സുഖസ്വരൂപനും അച്യുതനും പ്രണവസ്വരൂപനുമായ ശ്രീഗുരുവിനു നമസ്കാരം.

**ഗുരുനാമസമം ദൈവം ന പിതാ ന ച ബാന്ധവാഃ**
**ഗുരുനാമസമസ്സ്വാമീ നേദൃശം പരമം പദം 103**

ഗുരുനാമത്തിനു സമമായ ദൈവും പിതാവും ബന്ധുക്കളും ഇല്ല. ഗുരുനാമത്തിനു സമാനമായ സ്വാമിയും ഇങ്ങനെയുള്ള പരമ പദവും വേറെയില്ല.

**ഏകാക്ഷരപ്രദാതാരം യോ ഗുരും നൈവ മന്യതേ**
**ശ്വാനയോനിശതം ഗത്വാ ചണ്ഡാലേഷ്വപി ജായതേ** 104

ഏകാക്ഷരത്തെ (പ്രണവത്തെ) പ്രദാതാരമായ ശ്രീഗുരുവിനെ യാതൊരുവൻ മാനിക്കുന്നില്ലയോ അവൻ നായയുടെ ഗർഭത്തിൽ നൂറുപ്രാവശ്യം ജനിക്കുന്നതും കൂടാതെ ചണ്ഡാലയോനികളിലും ജനിക്കുന്നു.

**ഗുരുത്യാഗാദ് ഭവേന്മൃത്യുഃ മന്ത്രത്യാഗാദ്ദരിദ്രതാ**
**ഗുരുമന്ത്രപരിത്യാഗീ രൗരവം നരകം വ്രജേത്** 105

ഗുരുവിനെ ത്യജിക്കുന്നതായാൽ മരണവും, മന്ത്രത്തെ ത്യജിക്കുന്നതാൽ ദാരിദ്ര്യവും, ഗുരുവിനെയും മന്ത്രത്തെയും ത്യജിക്കുന്നവൻ രൗരവനരകത്തെയും പ്രാപിക്കുന്നു.

**ശിവക്രോധാദ്ഗുരുസ്ത്രാതാ ഗുരുക്രോധാച്ഛിവോ നഹി**
**തസ്മാത്സർവപ്രയത്നേന ഗുരോരാജ്ഞാം ന ലംഘയേത്** 106

ശിവന്റെ കോപത്തിൽനിന്നും രക്ഷിക്കുന്നതിനു ഗുരുവിനാൽ സാധിക്കും. ഗുരുവിന്റെ കോപത്തിൽനിന്നും രക്ഷിക്കുന്നതിനു ശിവനാൽ സാധിക്കുന്നതല്ല. ആകയാൽ സർവപ്രയത്നത്താലും ഗുരുവിന്റെ കല്പനയെ ലംഘിച്ചുകൂടാത്തതാകുന്നു.

**സംസാരസാഗരസമുദ്ധരണൈകമന്ത്രം**
**ബ്രഹ്മാദിദേവമുനിപൂജിതസിദ്ധമന്ത്രം**
**ദാരിദ്ര്യദുഃഖഭവരോഗവിനാശമന്ത്രം**
**വന്ദേമഹാഭയഹരം ഗുരുരാജമന്ത്രം** 107

സംസാരസമുദ്രത്തെ കടത്തിവിടുന്ന മുഖ്യമായ മന്ത്രവും, ബ്രഹ്മാദികളായ ദേവന്മാരാലും മുനികളാലും പൂജിക്കപ്പെടുന്ന സിദ്ധമന്ത്രവും, ദാരിദ്ര്യദുഃഖത്തെയും ഭവരോഗത്തെയും നശിപ്പിക്കുന്ന മന്ത്രവും, മഹാഭയത്തെ നശിപ്പിക്കുന്നതുമായ ഗുരുരാജ മന്ത്രത്തെ വന്ദിക്കുന്നു.

**സപ്തകോടിമഹാമന്ത്രാശ്ചിത്തവിഭ്രംശകാരകാഃ**
**ഏക ഏവ മഹാമന്ത്രോ ഗുരുരിത്യക്ഷരദ്വയം** 108

ഏഴുകോടി മഹാമന്ത്രങ്ങളും ചിത്തഭ്രമത്തിനു കാരണഭൂതങ്ങളാകയാൽ 'ഗുരു'വെന്ന രണ്ടക്ഷരമുള്ള ഈ മന്ത്രം ഒന്നുമാത്രമേ ശ്രേഷ്ഠമായിട്ടുള്ളൂ.

**ഏവമുക്ത്വാ മഹാദേവഃ പാർവതീം പുനരബ്രവീത്**
**ഇദമേവ പരം തത്വം ശൃണു ദേവി! സുഖാവഹം** 109

ഇപ്രകാരം പറഞ്ഞതിനുശേഷം മഹാദേവൻ പാർവ്വതിയെ നോക്കി വീണ്ടും അരുളി ചെയ്തു – "ഹേ ദേവി! കേൾക്കുക. ഇതുതന്നെയാണു സുഖത്തെത്തരുന്ന ശ്രേഷ്ഠമായ (പരം) തത്വമെന്നുംഅഅറിയുക".

**ഗുരതത്വമിദം ദേവി! സർവമുക്തം സമാസതഃ**
**രഹസ്യമിദമവ്യക്തം ന വദേദ്യസ്യ കസ്യചിത്** 110

ദേവി! ഇപ്രകാരം ഗുരുതത്വത്തെയെല്ലാം ചുരുക്കത്തിൽ നിനക്കായി പറയപ്പെട്ടു. ഇത് സൂക്ഷ്മവും രഹസ്യവും ആകുന്നു. ആകയാൽ ഇതിനെ (ഗുരുഗീതയെ), യാതൊരുവർക്കും (അയോഗ്യർക്ക്) ഉപദേശിച്ചുകൂടാ.

**ന മൃഷാ സ്യാദിയം ദേവി! മദുക്തിഃ സത്യരൂപിണി!**
**ഗുരുഗീതാസമസ്തോത്രം നാസ്തി നാസ്തി മഹീതലേ** 111

ദേവി! എന്റെ ഈ സത്യസ്വരൂപമായ വാക്ക് അല്പവും കള്ള മാവുകയില്ല. ഈ ഭൂമിയിൽ ഗുരുഗീതയ്ക്കു സമാനമായ സ്തോത്രം ഇല്ല, ഇല്ല.

**ഗുരുഗീതാമിമാം ദേവി! ഭവദുഃഖവിനാശിനീം**
**ഗുരുദീക്ഷാവിഹീനസ്യ പുരതോ ന പഠേത് ക്വചിത്** 112

സംസാരദുഖത്തെ നിവർത്തിക്കുന്നതായ ഈ ഗുരുഗീതയെ ഹേ ദേവി! ഗുരുദീക്ഷയില്ലാത്തവന്റെ മുൻപിൽവെച്ച് ഒരു കാലത്തും പഠിച്ചുകൂടാ.

**രഹസ്യമത്യന്തരഹസ്യമേത–**
**ന്ന പാപിനാ ലഭ്യമിദം മഹേശ്വരി**
**അനേകജന്മാർജ്ജിതപുണ്യപാകാ–**
**ദ്ഗുരോസ്തു തത്ത്വം ലഭതേ മനുഷ്യഃ** 113

ഇതു രഹസ്യമാണ്. അത്യന്തരഹസ്യമാണ്. ഇതു പാപികൾക്കു ലഭിക്കത്തക്കതല്ല. അനേകജന്മങ്ങളിൽ സമ്പാദിക്കപ്പെട്ട പുണ്യ ങ്ങളുടെ പരിപാകത്താൽ മനുഷ്യൻ ഗുരുതത്ത്വത്തെ സമ്പാദി ക്കുന്നു.

**യസ്യ പ്രസാദദഹമേവ സർവ്വം**
**മയ്യേവ സർവ്വം പരികല്പിതം ച**
**ഇത്ഥം വിജാനാമി സദാത്മരൂപം**
**തസ്യാംഘ്രിപത്മം പ്രണതോസ്മി നിത്യം** 114

യാതൊരുവന്റെ പ്രസാദത്താൽ 'എല്ലാം ഞാൻ. എന്നിൽത്തന്നെ എല്ലാം കല്പിക്കപ്പെട്ടിരിക്കുന്നു' എന്നിപ്രകാരം സത്തായ ആത്മ രൂപത്തെ ഞാൻ അറിയുന്നുവോ, ആ ശ്രീഗുരുവിന്റെ പാദപങ്കജ ങ്ങളെ നിത്യവും ഞാൻ നമസ്കരിക്കുന്നു.

**അജ്ഞാനതിമിരാന്ധസ്യ വിഷയാക്രാന്തചേതസഃ**
**ജ്ഞാനപ്രഭാപ്രദാനേന പ്രസാദം കുരു മേ പ്രഭോ** 115

പ്രഭോ! ജ്ഞാനമാകുന്ന അന്ധകാരത്താൽ കണ്ണുകാണാത്തവനും വിഷയങ്ങളിൽ വിലക്കപ്പെടുന്ന ചിത്തത്തോടുകൂടിയവനുമായ എനിക്കു ജ്ഞാനപ്രഭയെത്തന്നു അനുഗ്രഹിക്കുമാറാകണം.

**ഇതി ശ്രീഗുരുഗീതായാം തൃതീയോƒദ്ധ്യായഃ**

**ഇതി ശ്രീസ്കാന്ദപുരാണേ ഉത്തരഖണ്ഡേ**
**ഉമാമഹേശ്വരസംവാദേ ശ്രീഗുരുഗീതാ സമാപ്താ**

**ഇപ്രകാരം ശ്രീസ്കാന്ദപുരാണത്തിൽ**
**ഉത്തരഖണ്ഡത്തിൽ ഉമാമഹേശ്വരസംവാദത്തിലെ**
**ശ്രീഗുരുഗീത സമാപിച്ചു**

**ഗുരുദേവാർപ്പണമസ്തു**
**ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ**